൧൦൭൦-ാം ൧൮൯൪

പുസ്തകം ൧൩ ] തുലാം [ ലക്കം ൧൦

മലങ്കര

# ഇടവക പത്രിക

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



"നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ പുകഴ്ച്ച ചെയ്വാൻ സംഗതി വരരുത്"

(മാർ പൌലൂസ.)

## സംഗതിവിവരങ്ങൾ.



പ്രസിദ്ധകൻ

റീ. ജി. കൊച്ചുമ്മൻ.

Mar Thomas Press, Cottayam.

# പഞ്ചാംഗം

## ൧൯൦൪. വൃശ്ചികം ൧൦൮൦

| സുറിയാനി | ഇംഗ്ലീഷ് | മലയാളം | ആഴ്ച |
|---|---|---|---|
| ൧ (തെശ്രീൻ ഹ്രായി) | ൧൪ (നവംബർ) | ൨൯ | തി |
| ൨ | ൧൫ | ൩൦ | ചൊ |
| ൩ | ൧൬ | ൧ (വൃശ്ചികം) | ബു |
| ൪ | ൧൭ | ൨ | വ്യാ |
| ൫ | ൧൮ | ൩ | വെ |
| ൬ | ൧൯ | ൪ | ശ |
| ൭ | ൨൦ | ൫ | ഞാ |
| ൮ | ൨൧ | ൬ | തി |
| ൯ | ൨൨ | ൭ | ചൊ |
| ൧൦ | ൨൩ | ൮ | ബു |
| ൧൧ | ൨൪ | ൯ | വ്യാ |
| ൧൨ | ൨൫ | ൧൦ | വെ |
| ൧൩ | ൨൬ | ൧൧ | ശ |
| ൧൪ | ൨൭ | ൧൨ | ഞാ |
| ൧൫ | ൨൮ | ൧൩ | തി |
| ൧൬ | ൨൯ | ൧൪ | ചൊ |
| ൧൭ | ൩൦ | ൧൫ | ബു |
| ൧൮ | ൧ (ഡിസംബർ) | ൧൬ | വ്യാ |
| ൧൯ | ൨ | ൧൭ | വെ |
| ൨൦ | ൩ | ൧൮ | ശ |
| ൨൧ | ൪ | ൧൯ | ഞാ |
| ൨൨ | ൫ | ൨൦ | തി |
| ൨൩ | ൬ | ൨൧ | ചൊ |
| ൨൪ | ൭ | ൨൨ | ബു |
| ൨൫ | ൮ | ൨൩ | വ്യാ |
| ൨൬ | ൯ | ൨൪ | വെ |
| ൨൭ | ൧൦ | ൨൫ | ശ |
| ൨൮ | ൧൧ | ൨൬ | ഞാ |
| ൨൯ | ൧൨ | ൨൭ | തി |
| ൩൦ | ൧൩ | ൨൮ | ചൊ |

### വിശേഷദിവസങ്ങൾ.

൧. നു- ഞാ- കൂദശ്ഈത്തൊ.

൧൨. നു- കോട്ടയത്തുസിമ്മനാരി പണിയിച്ച കാലംചെയ്ത മാർ ദീവന്നാസ്യോസു മെത്രാപ്പൊലിത്താ തിരുമനസ്സിലെ ഓർമ്മ.

൧൪. നു- ഞാ- ഹൂദസ്ഈത്തൊ.

൨൧ നു- ഞാ. സൂബോറൊ.

൨൮. നു- ഞാ- മെസൽത്തൊ- മാർ യാക്കൊബ ബുർദാനായുടെ ഓർമ്മ.

൨൯. നു- ബത്തനൻ ദസ്രൂഗിന്റെ മാർ യാക്കൊബിന്റെ ഓർമ്മ.

# മലങ്കര ഇടവക പത്രിക.

പുസ്തകം ൧൩ | ൧൯൦൪. തെശ്രീൻകദീം | ലക്കം ൧൦


## പരുമല സിമ്നാരി.

പരുമലെ സിമ്നാരി എന്നുള്ള പേർ സുറിയാനിക്കാരുടെ ഇടയിൽ എവിടെയും മുമ്പെതന്നെ കേട്ടറിവുണ്ടെങ്കിലും മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ മരണം മുതൽ ഈ സിമ്നാരി സുറിയാനിക്കാരുടെ ഇടയിൽ മാത്രമല്ലാ ഇതര ക്രിസ്ത്യാനികളുടെയും ഹിന്തുക്കളുടെയും ഇടയിൽ കൂടെ വളരെ പ്രസിദ്ധി സമ്പാദിച്ചിരിക്കുന്നു. തങ്ങളുടെ മതത്തിനു പുറമെ രക്ഷയില്ലെന്നു പ്രസംഗിക്കുന്ന റോമ്മാമതക്കാരും പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥത പ്രാൎത്ഥന പാപമാണെന്നു വിശ്വസിക്കുന്ന നവീകരണക്കാരും അംഗ്ലിയാക്കാരും, ക്രിസ്ത്യാനിമതത്തിൽ യാതൊരു വിശ്വാസവും ഇല്ലാത്ത ഹിന്തുക്കളും കരമാൎഗ്ഗമായും ജലമാൎഗ്ഗമായും ഈ സ്ഥലത്തു വന്നു പ്രാൎത്ഥിക്കയും വഴിപാടുകൾ ഇടുകയും ചെയ്യാൻ തക്കവണ്ണം അതിനു കീൎത്തിയും മഹിമയും ഉണ്ടായിരിക്കുന്ന ഈ കാലത്തു അതിന്റെ ഒരു ചുരുങ്ങിയ ചരിത്രം പറയുന്നതു അസംബന്ധമല്ലെന്നു തോന്നുന്നു. ഈ മാസം ൨൧-ാംനു-ടി. സിമ്നാരിയിൽ കൂടിയ വൈദിക സംഘത്തിൽ നി. വ. ദി. ശ്രീ. മാർ ദിവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സു കൊണ്ടു പറഞ്ഞതും ആ സംഘത്തിൽ കൂടിയ എല്ലാ പട്ടക്കാരെയും കാൎയ്യക്കാരായി ഉണ്ടായിരുന്ന അത്മേനികളെയും ഒന്നുപോലെ ഇളക്കി കണ്ണുനീർ പൊഴിപ്പിച്ചതുമായ ഒരു പ്രസംഗമാണ ഞങ്ങൾ എഴുതുവാൻ പോകുന്ന ചുരുങ്ങിയ ചരിത്രത്തിനു പ്രധാന അടിസ്ഥാനമെന്നു ആദ്യമെ വായനക്കാരെ അറിയിച്ചുകൊള്ളുന്നു.

മാർ ദിവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു സ്ഥാനമേറ്റു വന്നപ്പോൾ, അന്നു തിരുവെഴുത്തു വിളംബരവും സക്കലർ ഉത്തരവുമെന്ന ആയുധങ്ങളോടുകൂടി ഭരിച്ചിരുന്ന മാത്യൂസ അത്താനാസ്യോസിന്റെ ശക്തി മൂലം നമ്മുടെ വന്ദ്യപിതാവിനു കോട്ടയം മുതൽ തെക്കോട്ടു പറയത്തക്ക ഒരു പള്ളിയും സ്വാധീനമില്ലായിരുന്നു എന്നു പറയേണമെന്നില്ലല്ലൊ. തെക്കെ ദിക്കിൽ എവിടെയെങ്കിലും ഒരു സ്ഥലം ഉണ്ടാക്കണമെന്നുദ്ദേശിച്ചു ആദ്യമായി മാവേലിക്കര പുത്തൻ പള്ളി (തഴക്കര പള്ളി) ഈ തിരുമേനിയാൽ അടിസ്ഥ

നപ്പെടുത്തുകയും അവിടെ തന്റെ താമസത്തിനായി സ്വന്ത ചില
വിന്മേൽ ഒരു ചെറിയ മുറി പണിയിക്കയും ചെയ്തു. എങ്കിലും അതു
ഒരു ഇടവക പള്ളിയായിരുന്നതുകൊണ്ടു സ്ഥിരമായ താമസത്തിനു
സൌകൎയ്യമില്ലാതെ വരികയാലും പള്ളിക്കാൎക്കു തന്റെ താമസം ഒരു
ഭാരമായി തീരുകയാലും ഈ സ്ഥലം ഉപേക്ഷിക്കേണ്ടിവന്നു ഇങ്ങ
നെ ഇരിക്കുമ്പോൾ കൊല്ലം ൧൦൭൭ലൊ ൭൮ലൊ ചിങ്ങവനത്തു
ദയറാപ്പള്ളിക്കു കല്ലിട്ടുവെച്ചു യാത്ര പുറപ്പെട്ടപ്പോൾ തെക്കെദിക്കിൽ
എവിടെയെങ്കിലും ഒരു പൊതുസ്ഥലം ഉണ്ടാകണമെന്നു തിരുമേനി
ആഗ്രഹിക്കയും തീക്ഷ്ണതയോടുകൂടെ പ്രാൎത്ഥിക്കയും ചെയ്തുംകൊണ്ടാ
ണ വള്ളം കയറിയതു. സിമ്നാരി പണിയിപ്പാനുള്ള സ്ഥലം എവിടെ
എന്നൊ പണിവകകൾക്കുള്ള മുതൽ എവിടെയെന്നൊ ഒന്നും ആലോ
ചിച്ചിരുന്നില്ല. ഇസ്സാക്കിനുവേണ്ടി ഭാൎയ്യയെ അന്വേഷിപ്പാൻ പോ
യ അബ്രഹാമിന്റെ ദാസന്റെ പ്രാൎത്ഥനയായിരുന്നു നമ്മുടെ
പിതാവിന്റെ പ്രാൎത്ഥനയും. സിമ്നാരിക്കു കൊള്ളാമെന്നു തോന്നു
ന്ന ഒരു സ്ഥലം കാണുകയും അതു വിലെക്കു കിട്ടണമെന്നു അതി
ന്റെ ഉടമസ്ഥനോടു ചോദിക്കയും ചെയ്യുമ്പോൾ വില കൂടാതെ ത
രാമെന്നു അവൻ സമ്മതിക്കുന്നതായാൽ തന്റെ ഈ ആഗ്രഹം
ദൈവത്തിൽ നിന്നുള്ളതും അനുഗ്രഹിക്കപ്പെട്ടതുമായി ഇരിക്കുമെന്നാ
യിരുന്നു നമ്മുടെ പിതാവിന്റെ പ്രാൎത്ഥനയും ധ്യാനവും. യാത്രെ
ക്കു വള്ളം കയറിയപ്പോൾ കൂടെ ഉണ്ടായിരുന്ന പട്ടക്കാരനോടു ത
ന്റെ ഈ പ്രാൎത്ഥനയും അഭിലാഷവും അറിയിച്ചതിൽ അദ്ദേഹം
അതിനെ വളരെ നിസ്സാരമാക്കികളഞ്ഞു എങ്കിലും തിരുമനസ്സുകൊ
ണ്ടു ഒട്ടും നിരാശപ്പെട്ടില്ല. നിരണത്തെത്തി സ്ഥലം തിരക്കിയതിൽ
പരുമല സ്ഥലത്തെക്കുറിച്ചു പലരും നല്ല അഭിപ്രായം പറഞ്ഞു എ
ങ്കിലും അതിന്റെ ഉടമസ്ഥനായിരുന്ന അരികുപുറത്തു മാത്തൻ എ
ന്നയാളിന്റെ നിൎദ്ദയസ്വഭാവത്തെക്കുറിച്ചു കിട്ടിയ അറിവു വളരെ
ഇഛാഭംഗത്തിനു ഹേതുവായി തീൎന്നു. എങ്കിലും അതിനെ കൂട്ടാക്കാ
തെ ഈ മാത്തൻ മൂപ്പനെ വരുത്തി തനിക്കു ഒരു സ്ഥലം സിമ്നാരി
പണിക്കായി വിലെക്കു കിട്ടണമെന്നു ചോദിച്ചു. അപ്പോൾ മൂപ്പൻ
പറഞ്ഞതു പരുമലെ സമീപം ഒരു ശൂദ്രന്റെ വക ഭൂമി വില്ക്കാനു
ണ്ടെന്നും അതു ശട്ടം കെട്ടാമെന്നുമായിരുന്നു. അടുത്ത ഒരു ദിവസം ത
ന്നെ ആ സ്ഥലം കാണ്മാൻ തിരുമനസ്സുകൊണ്ടു ചെന്നതിൽ മേല്പറ
ഞ്ഞ സ്ഥലം തിരുമനസ്സിലേക്കു ഒട്ടും തൃപ്തിപ്പെട്ടില്ല. മാത്തൻ മൂപ്പി
ലെ വക സ്ഥലത്തിന്റെ ഒരു ഭാഗമാണു തൃപ്തിപ്പെട്ടതു. ആ
ഗ്രഹം പ്രസ്താവിച്ചാൽ മൂപ്പൻ ശഠിക്കുമെന്നായിരുന്നു മറ്റുള്ള എല്ലാ
വരുടെയും അഭിപ്രായം. എങ്കിലും അതിനെ കൂട്ടാക്കാതെ താൻ ഒരി
ക്കൽ കൂടി പ്രാൎത്ഥിക്കയും തന്റെ മുൻ ധ്യാനത്തെ മനസ്സിൽ പതി
ക്കയും ചെയ്തുംകൊണ്ടു തന്റെ ആഗ്രഹം പ്രസ്താവിക്കയും മൂപ്പിലെ

സ്ഥലം കിട്ടണമെന്നും അതിന്ന എന്തു വിലവേണമെന്നും ചോദിക്കയും ചെയ്തു. ഉടൻ നമ്മുടെ മാത്തൻ മൂപ്പിലെ വായിൽനിന്ന പുറപ്പെട്ട മറുപടി ആശ്ചൎയ്യകരമായിരുന്നു. "തിരുമനസ്സുകൊണ്ടു തിരഞ്ഞെടുത്ത സ്ഥലത്തു മൂപ്പേതു ഒണ്ടു സമചതുരം ഭൂമി ഞാൻ തിരുമനസ്സിലേക്കു ദാനമായി തന്നിരിക്കുന്നു. ആധാരമെഴുതുന്ന തിയ്യതി മുതൽ മൂന്നു മാസത്തിനകം സിമ്മനാരി പണി ആരംഭിക്കാത്ത പക്ഷം ദാനം റദ്ദു ചെയ്യുന്നതിന്നു ഇനിക്കു സ്വാതന്ത്ര്യം ഉണ്ടായിരിക്കും" ഇതായിരുന്നു മൂപ്പിലെ മറുപടി. ഈ മറുപടി കേട്ടപ്പോൾ അബ്രാഹാമിന്റെ ദാസനിൽ റിബേക്കായുടെ ഉത്തരം എത്രത്തോളം സന്തോഷവും നന്ദിയും യഹോവായിൽ ഭക്തിയും ജനിപ്പിച്ചുവൊ അതിൽ അധികമായിരുന്നു തിരുമനസ്സിലെ മനസ്സിൽ ഉദിച്ച വിചാരങ്ങൾ. ഞാൻ ആരോടു ഭൂമി വിലെക്കു ചോദിക്കുന്നുവൊ അവൻ ദാനമായി തരുന്നപക്ഷം ഈ ഉദ്ദേശം കൎത്താവിൽ നിന്നായിരിക്കുമെന്ന ധ്യാനിച്ചിരുന്നു തന്റെ ഹൃദയത്തിൽ ക്രൂരനും ദൈവഭക്തിയും മതവൈരാഗ്യവും ഇല്ലാത്തവനെന്ന സൎവ്വരാലും വിചാരിക്കപ്പെട്ടിരുന്ന ആളായ അരികുപുറത്തു മാത്തൻ മൂപ്പന്റെ ഈ വചനം എന്തെല്ലാം വികാരങ്ങളെ ഉദിപ്പിച്ചു എന്നു വായനക്കാൎക്കു ഊഹിക്കാമല്ലൊ. സന്തോഷവും കൃതജ്ഞതയും നിറഞ്ഞ വിചാരത്തിൽനിന്ന പുറപ്പെടുന്ന അശ്രുക്കളോടുകൂടി ദൈവത്തിന്ന മഹത്വം കൊടുത്തുംകൊണ്ടു തിരുമേനി ഈ ദാനത്തെ സ്വീകരിക്കയും ഒരു കാശുപോലും കയ്യിൽ കാണാതെ പണി ആരംഭിക്കയും അന്നത്തെ ദാരിദ്ര്യത്തിന്ന തക്കവണ്ണം സിമ്മനാരിയുടെ സ്ഥാനത്തു ഒരു അഴിപ്പുര തീൎപ്പിച്ചു അവിടെ ഒരു പട്ടക്കാരനെ നിയമിക്കയും ചെയ്തു.

അനന്തരം ഫെബ്രുവരിൽ ഈ സ്ഥലത്തു പള്ളിക്കാരുടെ ഒരു പൊതുയോഗം വിളിച്ചു കൂട്ടിയതിൽ തന്നെ തന്നെയും അറിയാത്ത പല പള്ളിക്കാരും വന്നുകൂടുകയും അവിടം മുതൽ തെക്കെ ദിക്കിൽ തനിക്കു സ്നേഹിതന്മാരും ഭക്തന്മാരും ഉണ്ടാകുകയും ചെയ്തു. അന്നത്തെ യോഗത്തെക്കുറിച്ചു മാത്യൂസ അത്താനാസ്യോസ മെത്രാൻ "അവിടെ കൂടിയ സുറിയാനിക്കാർ അല്ലെ എന്നാൽ ഒട്ടും ഭയപ്പെടാനില്ല" എന്ന പുച്ഛമായി പറഞ്ഞ പ്രകാരം കേട്ടിട്ടുണ്ടു. ആ യോഗത്തിൽ തെക്കെദിക്കിൽ ഉണ്ടായ ചെറിയ മാറ്റം പാത്രിയക്കീസു ബാവാ തിരുമനസ്സിലെ എഴുന്നെള്ളത്തിനാൽ പൂൎത്തിയാകയും പള്ളികൾ എല്ലാം നമ്മുടെ പിതാവിന്ന സ്വാധീനപ്പെടുകയും ചെയ്തു എന്ന പറയേണമെന്നില്ലല്ലൊ.

പരുമലെ നിസ്സാരമായ വിധത്തിൽ ഒരു അഴിപ്പുര പണിയിച്ചു ഇപ്പോൾ റമ്പാനായിരിക്കുന്ന പാലപ്പുറത്തു യാക്കോബു കത്തനാർ അവൎകളെ സുറിയാനി പഠിപ്പിക്കാൻ നിയമിച്ചു എങ്കിലും ആ കാലത്തെ സ്ഥിതിക്കു പഠിക്കാൻ ശെമ്മാശന്മാർ ഉണ്ടാകുന്നതു അസാദ്ധ്യമായിരുന്നു. പാത്രിയക്കീസു ബാവാ തിരുമനസ്സിലെ എഴുന്നെള്ള

ത്തിൽ നമ്മുടെ വലിയ തിരുമേനിയുടെ അഭിലാഷത്തെ നിറവേറ്റുവാൻതക്ക യോഗ്യനായിരുന്ന ഒരു സഹോദരനെ (കാലം ചെയ്തു മാർ ഗ്രീഗോറിയോസ മെത്രാപ്പോലീത്തായെ) നിരണം ഇടവകക്കു അദ്ധ്യക്ഷനായി നിയമിക്കുവാൻ ഇടവന്നതിനാൽ പരുമല സിമ്മനാരി അദ്ദേഹത്തിന്റെ ആസ്ഥാനമായി നമ്മുടെ വലിയ തിരുമേനി ഏല്പിച്ചുകൊടുക്കയും അവിടെ തന്റെ ആഗ്രഹം നിവൃത്തിക്കുവാൻ അദ്ദേഹത്തെ ചുമതലപ്പെടുത്തുകയും ചെയ്തു. ഇദ്ദേഹം പള്ളികളിൽ സഞ്ചരിച്ചു ധർമ്മശേഖരം എടുത്തും മററും സിമ്മനാരി കെട്ടിടം ഒരുവിധം പണിയിക്കയും സുറിയാനിപഠിത്വം നടത്തിവരികയും ചെയ്തുവന്നു എങ്കിലും, ആഗ്രഹപ്രകാരം പണി പൂർത്തിയാക്കുവാൻ കഴിയാഞ്ഞതിനെക്കുറിച്ചു നമ്മുടെ കൊച്ചുതിരുമേനിക്കു വളരെ മനോവേദന ഉണ്ടായിരുന്നു.

ഇങ്ങനെയിരിക്കുമ്പോൾ അദ്ദേഹത്തിന്റെ മരണത്തിനു ഹേതുവായ രോഗത്തിന്റെ ആരംഭത്തിൽ ഒരു രാത്രി അദ്ദേഹം ഒരു സ്വപ്നം കാണുകയുണ്ടായി. സ്വപ്നത്തിന്റെ താല്പര്യം "സിമ്മനാരി പണി പൂർത്തിയാക്കുവാൻ പണത്തിനു നീ ബുദ്ധിമുട്ടണ്ടാ മദ്ബഹായുടെ വടക്കുവശത്തു ഇന്ന ഭാഗത്തു വളരെ നിക്ഷേപം ഇരിപ്പുണ്ടു അതു എടുത്തു പണിയിക്ക" എന്നായിരുന്നു. ഈ സ്വപ്നവിവരം കൂടെ ഉണ്ടായിരുന്ന ഗീവറുഗീസുമല്പാനോടു (ഇപ്പോഴത്തെ റമ്പാച്ചനോടു) കൊച്ചുതിരുമേനി പിറേറദിവസം കല്പിച്ചു എങ്കിലും അതു ഒരു പേകിനാവായിട്ടാണ വിചാരിച്ചുകളഞ്ഞതു. അന്നു സ്വപ്നത്തിൽ കണ്ട നിക്ഷേപസ്ഥലം ആ തിരുമേനിയെ കബറടക്കിയ സ്ഥലമായിരുന്നു. ഇപ്പോൾ പരുമല സിമ്മനാരി പണിക്കു മാത്രമല്ല തിരുവല്ലാ ഹൈസ്കൂൾ പണിക്കും കൂടി ഉപയോഗപ്പെടുന്ന നിക്ഷേപം അവിടെ നിന്നു ദിവസേന കിട്ടിവരുന്നു. പരുമല സിമ്മനാരി സുറിയാനിക്കാർക്കു മാത്രമല്ല, അന്യമതക്കാർക്കും ഹിന്ദുകൾക്കും കൂടി ദുഃഖത്തിൽ ആശ്വസിപ്പിക്കുന്ന ഒരു സങ്കേത സ്ഥലമായി തീർന്നിരിക്കുന്നു. മുപ്പതുപേർ തികച്ചു കൂടുവാൻ ഇല്ലാതിരുന്ന ഈ സ്ഥലത്തു എല്ലാ ഞായറാഴ്ചയും അനേകായിരം ക്രിസ്ത്യാനികൾ ദൈവാരാധനക്കായി വന്നുകൂടുന്നു. യാത്രക്കാരുടെ വള്ളങ്ങൾ കെട്ടുവാൻ ആററിനും തോടിനും വീതി പോരാതെയായിരിക്കുന്നു. പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥത പ്രാർത്ഥന മൂഢാചാരമായി വിചാരിച്ചിരുന്നവർ പരിശുദ്ധനോടു നേരിട്ടു പ്രാർത്ഥിച്ചു തുടങ്ങിയിരിക്കുന്നു. പിശാചു ബാധിതന്മാരിൽനിന്നു പിശാചുക്കൾ ഓടി തുടങ്ങിയിരിക്കുന്നു. രോഗികൾ സുഖപ്പെടുന്നു. സുറിയാനി പഠിക്കാൻ ആൾ കിട്ടാതിരുന്ന ഈ സ്ഥലത്തു വച്ചു സുറിയാനി പരീക്ഷാ വിജയികൾക്കു മെഡലും സമ്മാനങ്ങളും കൊടുക്കുവാൻ ഇടയായിരിക്കുന്നു ഈ ഉപന്യാസം എഴുതുന്ന ആൾതന്നെ മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ മദ്ധ്യസ്ഥത മൂലം

ഒന്നിൽ അധികം ഫലങ്ങളെ അതിശയകരമായ വിധത്തിൽ അനുഭവിച്ചറിഞ്ഞവനാകുന്നു.

ܟܠ ܫܘܪܝܐ ܕܒܐܠܗܐ ܫܘܠܡܐ ܛܒܐ ܩܢܐ. "ദൈവത്തിലുള്ള സകല ആരംഭങ്ങളും നല്ല അവസാനത്തെ പ്രാപിക്കുന്നു" എന്നു മാർ അപ്രേം എഴുതിയിരിക്കുന്ന നീതിവാക്യം ഇതിൽ യഥാർത്ഥീകരിച്ചിരിക്കുന്നു.

---

## ക്രിസ്തീയജീവിതം.

ക്രിസ്തീയ ജീവിതം എന്നത് എന്താകുന്നു എന്നു അനുഭവമാകട്ടെ, ഗ്രാഹ്യമാകട്ടെയില്ലാത്ത പല ഉപദേശിമാരും ക്രിസ്ത്യാനികളുടെ ഇടയിൽ നുഴഞ്ഞു കയറി അറിവിൽ ശിശുക്കളാകുന്ന അനേകരേയും ഭയപ്പെടുത്തി, സ്വർഗ്ഗത്തിന്റെ സൌഭാഗ്യത്തിൽ നിന്നു ഇതരന്മാരാക്കിത്തീർക്കുന്ന ഈ കാലത്തു എന്റെ ഈ ചെറുതായ ഉപന്യാസം പലൎക്കും അനുഗ്രഹപ്രദമായിത്തീരണമെന്നുള്ള കാംക്ഷയോടുകൂടി ഇതിനെ ആരംഭിച്ചുകൊള്ളുന്നു.

ക്രിസ്ത്യാനികൾ ഏവരും ഏതു കക്ഷിയിൽ ഉൾപ്പെട്ടവരായാലും പിതൃപുത്ര പരിശുദ്ധാത്മാവിൽ വിശ്വസിക്കുന്നവരും ക്രിസ്തുയേശു രക്ഷിതാവു എന്നു സമ്മതിക്കുന്നവരുമാകുന്നുവല്ലൊ. ദൈവത്തിന്റെ പ്രവൃത്തികളുടെ ഉദ്ദേശത്തെയൊ തന്റെ ആന്തരങ്ങളെയോ മനുഷ്യൎക്കു പൂൎണ്ണമായി ഗ്രഹിപ്പാൻ കഴിയുന്നതല്ല എന്നുള്ള സത്യം എല്ലാവരും അറിഞ്ഞിരുന്നു എങ്കിൽ എത്ര നന്നായിരുന്നു! പാപം ലോകത്തിലില്ലായിരുന്നു എങ്കിൽ നാം പാപികളായി ജീവിക്കുന്നതു അസാദ്ധ്യമായിരുന്നു എന്നു പറഞ്ഞു ചിലർ പാപത്തെ പിന്തുടൎന്നുകൊണ്ടിരിക്കുന്നു. അതിനാൽ പാപം ലോകത്തിലുള്ളതുകൊണ്ടു നമ്മെ പാപികളാക്കിത്തീൎക്കണമെന്നൊ ദൈവത്തിന്റെ ഉദ്ദേശം? അതു അരുതെ. എന്നാൽ ലോകത്തിൽ പാപമില്ലാതെയാക്കണം എന്നു പറയുന്നത് ദൈവത്തിന്റെ ചില പ്രമാണങ്ങളും ചട്ടങ്ങളും മാററി നമ്മുടെ ഇഷ്ടപ്രകാരം ആക്കിത്തീൎക്കണമെന്നു പറകയാകുന്നു. ഇപ്രകാരം പറയുന്നതുതന്നെ പാപമാകുന്നു.

ദൈവം മനുഷ്യനു സ്വാതന്ത്ര്യബുദ്ധിയെ കൊടുത്തിരിക്കുന്നു എന്നുള്ള വാസ്തവത്തിന്നു എതിർ പറയുന്നവർ ഈ കാലത്തു അധികം കാണുമെന്നു തോന്നുന്നില്ല. നമുക്കു സ്വാതന്ത്ര്യബുദ്ധിയെ ദൈവം നൽകിയ ശേഷം നന്മയേയും തിന്മയേയും നമ്മുടെ മുമ്പിൽ വച്ചിരിക്കുന്നു. നന്മയുടെ വഴിയെ പോകുന്നു എങ്കിൽ സ്വൎഗ്ഗം നിനക്കുള്ളതാകുന്നു, തിന്മയുടെ വഴിയെ പോകുന്നു എങ്കിൽ അതിവേദനയുള്ള നരകം നിനക്കുള്ളതു എന്നും നമ്മെ ചൂണ്ടി കാണിച്ചിരിക്കുന്നു. നമുക്കു ഇഷ്ടമുള്ള വഴിയെ തിരഞ്ഞെടുക്കാം.

വേദനകൾ അനുഭവിക്കുന്നതു ഒരുത്തനും ആഗ്രഹമില്ലാത്ത ഒന്ന് എന്നു പ്രകൃതം നമ്മെ പഠിപ്പിക്കുന്നു. നന്മ ചെയ്യുന്നതിനേയും ദൈവത്തെ ഇഷ്ടപ്പെടുത്തുന്നതിനെയും ഒരുവൻ തിരഞ്ഞെടുക്കുന്നു എന്നു വിചാരിക്ക. ദൈവത്തെ ഇഷ്ടപ്പെടുത്തുക എന്നു ക്രിസ്ത്യാനികളായ നാം പറയുന്നതു കൎത്താവായ യേശുവിൽ വിശ്വസിച്ചു തന്റെ കല്പനകളിൻപ്രകാരം നടക്കുകയാകുന്നുവല്ലൊ. ഇപ്രകാരം ഒരുവൻ ചെയ്യുവാൻ ആരംഭിക്കുന്നു എന്നിരിക്കട്ടെ. ഇവിടെ ക്രിസ്തീയ ജീവിതം ആരംഭിച്ചു. ഇപ്രകാരം ആരംഭിക്കുമ്പോൾ പാപത്തിലേക്കു ഇവനെ ആകൎഷിക്കുന്ന ഒരു പ്രമാണത്തെ ഇവൻ കാണുന്നു. ഈ പ്രമാണത്തിന്നു കീഴടങ്ങാതെ അതിനെ ജയിച്ചു ജീവിക്കുന്ന ജീവനാകുന്നു ജയജീവിതം എന്നു ഞാൻ ഇവിടെ പറയുന്നതു. ഇതിനുള്ള മാൎഗ്ഗം എന്തെന്നു അറിവാൻ പാടില്ലാതെ പലരും കുഴങ്ങുന്നു. ഈ പ്രമാണം പൌലൂസ അപ്പൊസ്തോലൻ പറയുന്നപ്രകാരം നമ്മുടെ അവയവങ്ങളിലാകുന്നു കാണപ്പെടുന്നതു. അതിനാൽ നമ്മുടെ അവയവങ്ങൾ ജീവനോടിരിക്കുന്ന കാലമെല്ലാം ഇതു കൂടെ കാണപ്പെടുന്നതാണ. ഇപ്രകാരം കാണപ്പെടുമ്പൊഴാണ ശുദ്ധ പൌലൂസിനെപ്പോലെ പലരും ഹാ! അരിഷ്ടനായ മനുഷ്യൻ ഞാൻ ഈ പാപലോകത്തിൽ നിന്നു ഞാൻ എടുക്കപ്പെട്ടെങ്കിൽ കൊള്ളായിരുന്നു എന്നു ആഗ്രഹിക്കുന്നതു. "ഞാൻ ഇച്ഛിക്കുന്ന നന്മയെ ചെയ്യുന്നില്ല ഞാൻ ഇ

ച്ഛിക്കാത്ത തിന്മയെ ചെയ്യുന്നു' എന്ന റോമാക്കാരുടെ ലേഖനത്തിൽ പറയുന്നതിന്റെ സത്യം ഇവിടെ തെളിവാകുന്നു. ഇങ്ങിനെ പാപം ചെയ്യാതിരിപ്പാൻ ഇവിടെനിന്നു നീക്കപ്പെടണം എന്നുള്ള ആഗ്രഹം ഒരുതരത്തിലുള്ള ഭീരുക്കൾക്കു പറ്റുന്നതാകുന്നു. 'പിതാവെ ഈ പാനപാത്രം എന്നിൽ നിന്നു നീക്കപ്പെടണം' എന്നു നമ്മുടെകർത്താവു പ്രാർത്ഥിച്ചു എങ്കിലും അതിനെ പിന്നീടു സന്തോഷത്തോടെ കുടിച്ചതിനെ നാം കാണുന്നില്ലെയൊ? ഈ സംഗതിയിലാണു പലരും ഇടറിപ്പോകുന്നതു. ഇവിടെ വരുമ്പൊഴാണു ക്രിസ്തീയജീവിതം (ഇഹലോകത്തിൽ) അസാദ്ധ്യമെന്നു പറഞ്ഞു പുറകോട്ടു പോകുന്നതു.

ഈ 'പാപപ്രമാണം' നമ്മുടെ അവയവങ്ങളിൽ ഇരിക്കണമെന്നുള്ളതു ദൈവത്തിന്റെ ഒരു പ്രമാണമാണു എന്നുള്ള പരമസത്യത്തെ നാം മറക്കരുതു. ഇപ്പൊഴുള്ള വിശുദ്ധജീവിതക്കാർ പക്ഷേൽ ഞാൻ ദൈവദൂഷണം പറയുന്നു എന്നു പറയുമായിരിക്കും. എന്നാൽ അത് അങ്ങിനെയല്ല. ഇതിനെ നമ്മിൽ നിന്നു എടുത്തുകളയണം എന്നു പറയുന്നതു പാപമില്ലാത്ത ഒരു ലോകത്തിൽ എന്നെ സൃഷ്ടിച്ചു ആദാമിന്റെയും ഹവ്വായുടെയും വീഴ്ചെക്കു മുമ്പുള്ള സ്ഥിതിയിൽ എന്നെ ആക്കണം എന്നു പറകയാകുന്നു. ദൈവത്തോടു ഇപ്രകാരം പറവാൻ നാം ആര്? ഇങ്ങിനെ നാം അപേക്ഷിക്കുന്നു എങ്കിൽ അതു ദൈവ ഉദ്ദേശത്തിന്നു വിപരീതമായി നാം പ്രവൃത്തിക്കയല്ലയൊ? ഇതിന്നൊ ദൈവം നമ്മെ സൃഷ്ടിച്ചത്? ഇതിന്നൊ ക്രിസ്തു കുരിശിൽ പാടുപെട്ടത? ഈ പാപവും ആപത്തുമുള്ള ലോകത്തിൽ പാർത്തു ദൈവത്തിന്റെ നിഷ്കളങ്ക മക്കളായി ജീവിപ്പാൻ ശക്തി തരുവാൻ നമ്മുടെ ദൈവത്തിന്നു കഴികയില്ലാ എന്നു വിചാരിക്കുന്നുവൊ? ഇതിനുള്ള വഴി ദൈവം നമുക്കു കാണിച്ചുതന്നിരിക്കുന്നതു എങ്ങിനെ? നമ്മുടെ കർത്താവിന്റെ പ്രാർത്ഥന നമ്മെ എന്തു പഠിപ്പിക്കുന്നു? 'പിതാവെ ഇവരെ ലോകത്തിൽ നിന്നു എടുക്കണമെന്നല്ല. ഇവരെ ദോഷത്തിൽ നിന്നു രക്ഷിക്കണം എന്നത്രെ ഞാൻ നിന്നോടു പ്രാർത്ഥിക്കുന്നതു' എന്നല്ലെയൊ താൻ പറയുന്നതു? അതിനാൽ പാപമുള്ള ഈ ലോകത്തിൽ ഒരു ക്രിസ്തീയ ജയജീവിതം ജീവിക്കുന്നതു എങ്ങിനെ എന്നു ഒരു ഉദാഹരണം മൂലം മനസ്സിലാക്കുവാൻ ഞാൻ ശ്രമിക്കട്ടെ.

നാം ഒരു കല്ലൊ മരക്കഷണമൊ മറ്റ ഏതെങ്കിലും ഒരു വസ്തുവൊ ആകാശത്തിലോട്ടു എറിയുന്നു എന്നിരിക്കട്ടെ. എന്നാൽ അധികം താമസിയാതെ അതു താഴെ വീഴുന്നതായി നാം കാണുന്നു. ഇതു എന്തുകൊണ്ടു എന്നു ആലോചിക്കുന്നു എങ്കിൽ എല്ലാ വസ്തുക്കളെയും അതിന്റെ മദ്ധ്യത്തിലോട്ടു ആകർഷിക്കുന്ന ഒരു ശക്തി ഭൂമിക്കു ഉള്ളതുകൊണ്ടാകുന്നു എന്നു മഹാന്മാരായ അനേകർ പറയുന്ന ഒന്നും നാം വിശ്വസിച്ചുപോരുന്നതുമല്ലൊ. എന്നാൽ ഭൂമിയിലോട്ടു വീഴാതെയും ഭൂമിയെ തൊടാതെയും, ഭൂമിയുടെ കുറെ ഉപരിഭാഗത്തു ഒരു ചെറിയ കല്ലു നിൽക്കണം എന്നു ഞാൻ ആഗ്രഹിക്കുന്നു എന്നിരിക്കട്ടെ. അതു ചെയ്യുവാൻ എങ്ങിനെ സാധിക്കും? ഒരു പൈതലിനോടു ചോദിച്ചാലും ആ കല്ലിനെ കയ്യിൽ പിടിച്ചുകൊണ്ടാൽ അതു നിലത്തേക്കു വീഴുകയില്ല എന്നു പറയും. ഇപ്രകാരമാണ് ക്രിസ്തീയ ജയജീവിതവും. പാപം ചെയ്യണമെന്നുള്ള പ്രമാണം നമ്മെ കീഴോട്ടു വലിച്ചു നരകത്തിന്റെ മദ്ധ്യത്തിൽ കൊണ്ടുപോകുവാൻ തക്കവിധത്തിൽ നമ്മെ ആകർഷിക്കുന്നു. അതുകൊണ്ടു ഈ പ്രമാണം ഇല്ലാതെയിരുന്നാൽ നമുക്കു പാപം കൂടാതെ ജീവിക്കാം എന്നു ഏവർക്കും അറിയാം. എന്നാൽ അതു ജയജീവിതമാകയില്ല ഈ ശക്തിക്കു എതൃത്തു അതിനെ ജയിച്ചു ജീവിക്കണം. അപ്പോൾ ജയജീവിതമാകും. പാപത്തെ ലോകത്തിൽനിന്നു നിർമ്മൂലം ചെയ്യണം എന്നു പറയേണ്ടതു നമുക്കുള്ളതല്ല. അതു ദൈവ ഇഷ്ടമാകുന്നു. മോഷ്ടാക്കളെ മുക്കാലിക്കു കെട്ടി അടിക്കും എന്നുള്ള സർക്കാരിന്റെ പ്രമാണം മോഷ്ടാക്കൾക്കു മാത്രം ഭയം വരുത്തുന്നു. അന്യന്റെ മുതലിൽ ലവലേശം പോലും ആഗ്രഹമില്ലാത്തവർക്കു ഈ പ്രമാണത്തിൽ ഒട്ടും തന്നെ ഭയമില്ല. ഭയന്നിട്ടു ആവശ്യവുമില്ല. അതിനാൽ നരകത്തിലേക്കു നമ്മെ വലിച്ചുകൊണ്ടുപോകുന്ന ആകർഷണശക്തിയെ നശിപ്പിപ്പാൻ ശക്തിയുള്ള 'ക്രിസ്തുയേശുവിന്റെ പ്രമാണം' എന്നുള്ള വേറൊരു പ്രമാണത്തെയും ഞാൻ കാണുന്നു എന്നു ശുദ്ധപൌലൂസ പറയുന്നതു ഇതാകുന്നു. അതായ്തു നമ്മെ നാം ആ കല്ലിനെപ്പോലെ ജീവനില്ലാത്തവരായി ക്രിസ്തുയേശുവിന്റെ കയ്യിൽ ഏല്പിക്കണം. നമ്മുടെ കയ്യിലിരിക്കുന്ന കല്ലു ചിലപ്പോൾ ഭൂമിയിൽ വീണുപോയേക്കാം. എന്നാൽ ക്രിസ്തുവിന്റെ കയ്യിലേക്കു നമ്മെ നാം ഏ

ല്പിച്ച തന്റെ കല്പനകളിൻപ്രകാരം നടക്കുന്ന എങ്കിൽ പാപപ്രമാണം നമ്മെ എത്ര തന്നെ ആകൎഷിച്ചാലും ഒരു ഫലവുമില്ല. ആ ആകൎഷണശക്തി കെട്ടുപോകുന്നു. എന്നാൽ എപ്പോൾ നാം നമ്മുടെ സ്വന്ത ഇഛയിൻപ്രകാരം നടപ്പാൻ മോഹിച്ചു അപ്രകാരം ചെയ്യുന്നുവൊ. അപ്പോഴാകുന്നു നാം ക്രിസ്തുവിന്റെ കൈകളിൽ നിന്നു വീണുപോകുന്നത്. ഈ ശ്രേഷ്ഠമായിരിക്കുന്ന സത്യം ശ്രുദ്ധപൌലൊസ റോമാക്കാരുടെ ലേഖനത്തിൽ വ്യക്തമായി കാണിച്ചിരിക്കുന്നു. അതിനാൽ പാപത്തെ ജയിച്ചുള്ള ഈ ജീവിതം ഈ ചെറിയ ഉപന്യാസത്തെ വായിക്കുന്ന എന്റെ സഹോദരന്മാർ അനുഭവിപ്പാൻ ഇടവരട്ടെ എന്നുള്ള പ്രാൎത്ഥനയോടു കൂടി ഇതിനെ ഇവിടെ നിൎത്തുന്നു.

കെ. സി. ജെ.

# പ്രസംഗം.

യാക്കോബ്. ൫. ൨. "നിങ്ങളുടെ ധനം ക്ഷയിച്ചും നിങ്ങളുടെ വസ്ത്രങ്ങൾ പുഴു അരിച്ചും ഇരിക്കുന്നു".

അല്ലയൊ പ്രിയ വായനക്കാരാ! നിനക്കു ധനം അധികം ഇല്ലെങ്കിലും നീ ഉടുക്കുന്നതായ വസ്ത്രത്തെയൊ നിന്റെ ഒരു നേരത്തെ ഭക്ഷണത്തെയൊ ദൈവത്തെക്കാൾ അധികമായിട്ടു നീ വിചാരിക്കുന്നു എങ്കിൽ അതെ ആ "ധനം ക്ഷയിച്ചും ആ വസ്ത്രം പുഴു അരിച്ചും ഇരിക്കുന്നു". ഹാ! നിന്നെക്കുറിച്ചു കൎത്താവു അരുളിചെയ്തതിനെ ഓൎത്തുനോക്കുക. "സമ്പന്നന്മാരായുള്ളോരെ നിങ്ങൾക്കു ഹാ കഷ്ടം നിങ്ങൾ നിങ്ങളുടെ ആശ്വാസത്തെ പ്രാപിച്ചിരിക്കുന്നുവല്ലൊ" (ലൂക്കാ. ൬. ൨൪) ഹാ നിനക്കുള്ളതായ സകല ബഹുമാനവും നീ ഈ ലോകത്തിൽവച്ചു അനുഭവിച്ചിരിക്കുന്നു. "മകനെ നീ നിന്റെ ആയുസ്സു കാലത്തിൽ നിന്റെ ഗുണങ്ങളെയും ലാസർ അപ്രകാരം തന്നെ ദോഷങ്ങളെയും അനുഭവിച്ചു എന്നു ഓൎത്തുകൊൾക" (ലൂക്കൊ. ൧൬. ൨൫) ഇതുപോലെ തന്നെ നിന്നോടു പറയാതിരിക്കുമെന്നു നീ വിചാരിച്ചുപോകരുതെ. അതുകൊണ്ടു പ്രിയ വായനക്കാരാ ദ്രവ്യസ്നേഹം സകല ദോഷത്തിന്നും മൂലമാകുന്നു അതിനെ ചിലർ മോഹിച്ചിട്ടു വിശ്വാസത്തിൽ നിന്നു തെറ്റിപ്പോകയും ബഹു ദുഃഖങ്ങളാൽ തങ്ങളെതന്നെ കുത്തിത്തുളെക്കയും ചെയ്തിരിക്കുന്നു. (൧ തിമൊ. ൬. ൧൦) അകയാൽ എന്റെ സഹോദരാ "നീ ഇവയെവിട്ടു ഓടി നീതിയെയും ദൈവഭക്തിയെയും വിശ്വാസത്തെയും സ്നേഹത്തെയും ദീൎഘക്ഷമയെയും സൌമ്യതയെയും പിന്തുടരുകയുംചെയ്ക. (൧ തിമൊ. ൬ ൧൧.) ഇതുകൂടാതെ നിങ്ങൾ പൊൻമോതിരമുള്ളവനായി ശോഭവസ്ത്രം ധരിച്ച മനുഷ്യൻ നിങ്ങളോടു കൂടെ സഭയിലെക്കു വരികയും ഹീനവസ്ത്രം ധരിച്ച ഒരു ദരിദ്രനും കൂടെവരികയും ചെയ്യുമ്പോൾ ശോഭവസ്ത്രം ധരിച്ചവനോടു നീ ഇവിടെ ഒരു നല്ല സ്ഥലത്തു ഇരിക്ക എന്നും ദരിദ്രനോടു നീ ഇവിടെ നിൽക്ക എന്നും പറയുന്നു എങ്കിൽ അതു എത്രയൊ കഷ്ടമാകുന്നു. (യാക്കൊ. ൨. ൨. ൩) വായനക്കാരാ. ഇപ്രകാരം നീ ചെ

ച്ചുന്ന എങ്കിൽ നിന്റെ വസ്ത്രം പുഴു അരിക്കാതെയും, "കുത്തൽ വീണുപോകുന്ന വസ്ത്രം പോലെ ക്ഷയിച്ചുപോകാതെയും ഇരിക്കുമൊ" അതുകൊണ്ടു ധനവാന്മാരായുള്ളോരെ നിങ്ങളുടെമേൽ വരുന്ന ദുഃഖങ്ങളെക്കുറിച്ചു അലറികരവിൻ" (യാക്കൊ. ൫ ൧) "ഉന്നതവിചാരം കൂടാതെയും സ്ഥിരമില്ലാത്ത സമ്പത്തിൽ അല്ലാ. ധാരാളമായി നമുക്കു സകലത്തെയും അനുഭവിപ്പാൻ തരുന്ന ജീവനുള്ള ദൈവത്തിങ്കൽ മാത്രം ആശ്രയിപ്പാനും നന്മ ചെയ്വാനും സൽപ്രവൃത്തികളിൽ സമ്പന്നന്മാരായിരിപ്പാനും ഉപകാരം ചെയ്വാൻ ഒരുങ്ങിയിരിക്കുന്നവരും വിഭാഗിച്ചു കൊടുക്കുന്നവരും നിത്യജീവനെ പ്രാപിപ്പാനായിട്ടു വരുന്ന കാലത്തേക്കു നല്ല അടിസ്ഥാനത്തെ നിക്ഷേപിക്കുന്നവരു"മായിരിപ്പാൻ ശ്രമിക്കണം. (൧. തീമൊ. ൬ ൧൭. ൧൮. ൧൯). അതുകൊണ്ടു സഹോദരാ "എജിപ്തിലുള്ള നിക്ഷേപങ്ങളെക്കാൾ ക്രിസ്തുനിന്ദ അധികം സമ്പത്തെന്നു വിചാരിച്ചോടിയ മോശയെപ്പോലെ" നിനക്കുള്ള സകലത്തെയും ഉപേക്ഷിച്ചു ക്രിസ്തുനിന്ദക്കായിട്ടു ഓടുക. ഒട്ടും താമസിക്കരുതെ.

ഗീം. ദാവ് അബ്രാഹാം.

---

## സുറിയാനിക്കാരും ഇംഗ്ലീഷ് പഠിത്വവും.

(കരിങ്ങാച്ചിറ മാർ ദീവന്നാസ്യോസു സ്കൂൾ ഗൃഹപ്രവേശനസംബന്ധമായി വലിയ തിരുമേനിയുടെ അഗ്രാസനാധിപത്യത്തിൽ കൂടിയ യോഗത്തിൽ മിസ്റ്റർ എം. പി. വക്കി വായിച്ചതു.)

സുറിയാനിക്കാരുടെ ഇംഗ്ലീഷ് പഠിത്വത്തെക്കുറിച്ചു കുറെ നാളായിട്ടു സുറിയാനിക്കാർ ഒന്നിച്ചു കൂടുന്നേടത്തെല്ലാം ധാരാളം പ്രസംഗങ്ങളും സുറിയാനിക്കാരുടെ വക പത്രങ്ങളിൽ പതിവായി ഉപന്യാസങ്ങളും കാണുന്നുണ്ടു. എന്നാൽ നാലഞ്ചു കൊല്ലത്തിനു മുമ്പു ഈ വക പ്രസംഗങ്ങളൊ ഉപന്യാസങ്ങളൊ ഇല്ലായിരുന്നു എന്നു തന്നെ പറയാം. സുറിയാനിക്കാക്കു അനേകതരത്തിലുള്ള ഉപകാരം ചെയ്തിട്ടുള്ള മലങ്കര ഇടവക പത്രികയിൽ, ഉപേക്ഷിക്കപ്പെട്ടിരുന്ന ഈ വിഷയത്തെക്കുറിച്ചു ൧൦൭൨ കക്കടകത്തിൽ ആദ്യമായി ഒരു ലേഖനം പ്രസിദ്ധപ്പെടുത്തി. അതിനെ തുടന്നു ഇടവക പത്രികയിൽ അനേകം ഉപന്യാസങ്ങളും വാദപ്രതിവാദങ്ങളും നടന്നു. എന്നാൽ കാൎയ്യം വെറും കടലാസ്സു യുദ്ധംകൊണ്ടു അവസാനിച്ചില്ല. ഓരൊ ഇടവകകളിൽ പല ഇംഗ്ലീഷ്സ്കൂളുകളും അടുത്ത കാലത്തു ഉത്ഭവിക്കയും പലതിനുള്ള ആരംഭങ്ങൾ ഉണ്ടാകയും ചെയ്തതു ഇടവക പത്രികയിൽ ഉണ്ടായ ബഹളത്തിന്റെ ഫലമാണെന്നു പലരും സമ്മതിച്ചിട്ടുള്ളതാണ. മൂവായിരം ഉറുപ്പികയോളം ചിലവിട്ടു ഭംഗിയായി പണികഴിപ്പിച്ചിട്ടുള്ള ഈ കെട്ടിടം തന്നെ നല്ലോരു ദൃഷ്ടാന്തമാണ. സഭവക

നാവായ പത്രികയുടെ പാക്തികൾ അത്യാവശ്യമായ ഈ വിഷയത്തിന ഉപയോഗിച്ചതുകൊണ്ടുണ്ടായിട്ടുള്ള ഗുണ ഭൂയിഷ്ടങ്ങളായ ഫലങ്ങളെക്കുറിച്ച നമുക്കെല്ലാവൎക്കും കൃതാൎത്ഥതയുള്ളതാണല്ലൊ. ഇതുവരെ ഉണ്ടായിട്ടുള്ള ഗുണങ്ങളെക്കാൾ പ്രബലതരങ്ങളായ ഗുണങ്ങൾ ഉണ്ടാകുന്നതിന അക്ഷീണമായി ഉത്സാഹിക്കേണ്ട ഭാരവും നമുക്കുണ്ട.

എന്നാൽ ഈ വിഷയത്തെക്കുറിച്ച പലരും പ്രസംഗിക്കയും എഴുതുകയും ചെയ്യുന്നതോടുകൂടി, പറഞ്ഞതുതന്നെ പറയാതെ പുതിയ പുതിയ വാദമുഖങ്ങളെ എടുത്തു പറയുന്നതിനുള്ള പ്രയാസവും വൎദ്ധിച്ചുതന്നെ വരുന്നു. വല്ല പഴയ പത്രങ്ങളിലും കണ്ട സംഗതികളെ പകൎത്തി ഈ മഹാ സദസ്സിൽ വിളമ്പാൻ തുടങ്ങിയാൽ ആ വിദ്യ ഫലിക്കയാണെങ്കിൽ തന്നെ എനിക്കതിന മനസ്സും ധൈൎയ്യവും വരുന്നില്ല. അതുകൊണ്ട ഇതുവരെ ആരും മുഖ്യമായി സൂചിപ്പിച്ചിട്ടില്ലാത്ത ഒരു സംഗതിയിലേക്കു മഹാ ജനങ്ങളുടെ ശ്രദ്ധയെ പ്രധാനമായി ആകൎഷിക്കുന്നതിന ഞാൻ വിചാരിക്കുന്നു.

ഏതു കാൎയ്യസാദ്ധ്യത്തിനും മുഖ്യമായി ആവശ്യമുള്ളതു ദൈവാനുഗ്രഹമാണ. അതു കഴിഞ്ഞാൽ പ്രാധാന്യം കല്പിക്കേണ്ടതു പണത്തിന തന്നെയാണ. പണമില്ലാതെ വിദ്യാഭ്യാസ വിഷയമായി യാതൊന്നും സാധിക്കുന്നതല്ലാ. നമ്മുടെ ജനങ്ങളിൽ പലരും ദരിദ്രന്മാരെങ്കിലും ആ വക ദാരിദ്ര്യത്തെ നികത്തുന്നതിന നമ്മുടെ കാരണവന്മാർ നമുക്കു ഒന്നാന്തരം വഴി ഉണ്ടാക്കി വച്ചിട്ടുണ്ട. ആരുടെയും പ്രത്യേക സ്വത്തല്ലാത്ത പള്ളിമുതലുകൾ സുറിയാനിക്കുട്ടികളുടെ ഇംഗ്ലീഷുപഠിപ്പിന ഇപ്പോഴത്തേതിൽ അധികമായി ഉപയോഗിക്കണമെന്നാണ ഞാൻ വാദിക്കുന്നതു മലങ്കരെ ഇരുനൂറു സുറിയാനിപ്പള്ളികളോളമുണ്ട. അതുകളിൽ പലതും ലക്ഷത്തിൽപരം ഉറുപ്പികെക്കുസ്വത്തുള്ളവയാണ. എന്നാൽ കഷ്ടിച്ച ഒരായിരം ഉറുപ്പികയുടെ സ്വത്തില്ലാത്ത പള്ളികളുമുണ്ട ശരാശരി കണക്കു കൂട്ടുന്നതായാൽ ഒരു പള്ളിക്കു പതിനായിരം ഉറുപ്പികയുടെ സ്വത്തുണ്ടെന്ന വിചാരിക്കാവുന്നതാണ. ആ സ്ഥിതിക്കു മലങ്കരെയുള്ള എല്ലാ പള്ളികളുടെയും ആകെയുള്ള സ്വത്തു ഇരുപതു ലക്ഷമെന്ന സിദ്ധിക്കുന്നു ഇതിൽ ഒരു അഞ്ചു ലക്ഷം, പള്ളിവക മററു ആവശ്യങ്ങൾക്കു നീക്കിവെക്കുന്നപക്ഷം പതിനഞ്ചു ലക്ഷം ഉറുപ്പിക വിലയുള്ള സ്വത്തുകളിൽ നിന്നുള്ള ആദായം ഇംഗ്ലീഷു വിദ്യാഭ്യാസം വകെക്കു ഉപയോഗിക്കാവുന്നതാണ. എന്റെ ഈ കണക്കിൽ ഏററക്കുറച്ചിൽ ഉണ്ടായേക്കാം. എങ്കിലും മൊത്തമായി കണക്കാക്കുമ്പോൾ ഇതൊരു ശരിയായ സംഖ്യയായി സ്വീ[illegible]ക്കുമെന്ന ഞാൻ വിശ്വസിക്കുന്നു. പതിനഞ്ചു ലക്ഷം ഉറുപ്പിക ഇ[illegible]ദ സ്വത്തു നമുക്കുള്ളപ്പോൾ നാം ദരിദ്രന്മാരൊ? ഒരിക്കലുമല്ല. ഇ[illegible]മ്മുടെ കുട്ടികളുടെ വിദ്യാഭ്യാസത്തിന ഉപയോഗിക്കുന്നപക്ഷം ന[illegible] സമുദായം എത്ര ക്ഷണം ഉന്നതിയെ പ്രാപിക്കുന്നതാണ! നമ്മു

ടെ പൂൎവന്മാരുടെ ദൈവഭക്തിയും സമുദായസ്നേഹവും നിമിത്തം നമുക്കു അവകാശപ്പെട്ടു കിട്ടിയിരിക്കുന്ന സ്വത്തു ഇതിലധികം ഉചിതമായ മറെറതുവകക്കാണു നാം ഉപയോഗിക്കുന്നതു? പള്ളിവക സ്വത്തുകൾ ഈ വകെക്കു ഉപയോഗിക്കുന്നതിനു എന്തൊരു പ്രതിബന്ധമാണുള്ളതു? ഓരോ പള്ളികളിലേയും അധികാരികൾക്കു ഇക്കാൎയ്യത്തിൽ മനസ്സുമാത്രം ഉണ്ടായാൽ കാൎയ്യം സാധിച്ചു. ചുരുക്കം ചില പള്ളികളെങ്കിലും ഇങ്ങനെ പ്രവൃത്തിച്ചു കാണുന്നതു ഉത്സാഹജനകംതന്നെ. എന്നാൽ മററു പള്ളിക്കാരും ഇതിൽ ധൈൎയ്യത്തോടുകൂടി പ്രവൃത്തിക്കുന്നതിനു അവൎക്കു ദൈവം നല്ല മനസ്സു തോന്നിക്കട്ടെ.

നമ്മുടെ പള്ളി സ്വത്തുക്കളുടെ ഒരു പ്രധാന ഭാഗം വിദ്യാഭ്യാസ വിഷയമായി ഉപയോഗിക്കുന്നതിനു നാം തന്നത്താൻ വരുത്തിവച്ചിട്ടുള്ള ചില പ്രതിബന്ധങ്ങൾ ഉണ്ടെന്നുള്ള കാൎയ്യവും ഞാൻ മറക്കുന്നില്ലാ. തന്നെത്താൻ ഉണ്ടാക്കുന്ന ആപത്തു നീക്കുന്നതിനാണു അധികം പ്രയാസം. എന്താണെന്നു വച്ചാൽ അങ്ങനെയുള്ള ആപത്തുകൾ യഥാൎത്ഥത്തിൽ ആപത്തുകളാണെന്നു നമുക്കു ബോദ്ധ്യം വരാൻ വളരെ പ്രയാസമാണു. നമ്മുടെ മൌഢ്യവും അഹങ്കാരവും കുററസമ്മതത്തിനു നമ്മെ അനുവദിക്കുന്നില്ലാ. എങ്കിലും ഈ സ്വയകൃതാനൎത്ഥങ്ങളെ നാം തന്നെ നീക്കാൻ ശ്രമിക്കാത്തപക്ഷം സമുദായത്തിനു വലുതായ ക്ഷയത്തിനു സംഗതിയാക്കുന്നതാണു. അതുകൊണ്ടു അതുകളിൽ ചിലതിനെക്കുറിച്ചു ഇവിടെ പ്രസ്താവിക്കുന്നതു അപ്രകൃതമായിരിക്കുകയില്ല.

(൧) നമ്മുടെ പള്ളികളിൽ പലതിലും ശരിയായ കണക്കെഴുത്തും കണക്കു കേൾക്കലും ഇല്ലാത്തതു നിമിത്തം വളരെ പണം അഴിമതിയായി പോകുന്നുണ്ടു. പള്ളിവക സ്വത്തു അഴിമതിയായിപ്പോകുന്നതിനുള്ള മുഖ്യകാരണം ഇതുതന്നെയാണു. തമ്മിൽതമ്മിൽ മത്സരിച്ചും അപഹരിച്ചും അനവധി പണം പല പള്ളികളുടെയും നശിച്ചിട്ടുണ്ടു. നേരെ മറിച്ചു ശരിയായി കണക്കെഴുതി ഒരൊററ പൈപ എങ്കിലും അനാവശ്യമായി കളയാത്ത പള്ളികളും ഉണ്ടു. ഈ രണ്ടുതരം പള്ളികളിൽ മുഖ്യമായ ചിലതിന്റെ പേരുകൾ തള്ളിത്തള്ളി എന്റെ മനസ്സിൽ വരുന്നുണ്ടെങ്കിലും പലതും പേരു പറയാതെതന്നെ മഹാജനങ്ങൾക്കു അറിയാം. നമ്മുടെ കാരണവന്മാർ സമ്പാദിച്ചു വച്ചിരിക്കുന്ന മുതലിനെ വൎദ്ധിപ്പിക്കാൻ കഴിഞ്ഞില്ലെങ്കിൽ, അതു നാനാവിധമാക്കി നശിപ്പിക്കുന്നതു വലിയോരു ദ്രോഹവും പാപവും ആണെന്നു ഞാൻ വിചാരിക്കുന്നു. ആരേയും വിധിക്കുന്നതിനു ഞാൻ ശക്തനല്ലെങ്കിലും, ഈ വകക്കാൎക്കു അവസാന വിധിനാളിൽ ലഭിക്കുന്ന ശിക്ഷകൾ അതിഭയങ്കരമായിരിക്കുമെന്നു ഞാൻ വ്യസനിക്കുന്നു. സഭാഭരണത്തിൽ ഇപ്പോഴത്തേതിൽ അധികമായ വ്യവസ്ഥയും തന്നിമിത്തം പള്ളിമുതലുകൾ അപഹരിക്കുന്നതിനൊ, അന്യായമായി ചിലവിടുന്നതിനൊ

സൌകൎയ്യക്കുറവും ഉണ്ടാകയും പള്ളിപ്രമാണികൾക്കു തങ്ങളുടെ ജോലിയുടെ ഗൌരവത്തെക്കുറിച്ചു ബോധവും സാധാരണന്മാരായ ഇടവക ജനങ്ങൾക്കു പള്ളിപ്രമാണികൾ ചെയ്യുന്ന അക്രമങ്ങളെക്കുറിച്ചു അക്ഷമയും ഉണ്ടാകയും ചെയ്യുന്ന കാലത്തു ഈ വക അഴിമതികൾ നമ്മുടെ പള്ളികളിൽ ചുരുങ്ങുമെന്നു വിശ്വസിക്കാം.

(൨) ചില പള്ളിക്കാർ ഓരോ കെട്ടിടങ്ങൾ പണിയിച്ചിടുന്നതിനു കണക്കിലധികം പണം ചിലവിടുന്നുണ്ടു. പള്ളിയോടു ചേൎന്നു പട്ടക്കാർക്കു താമസിക്കുന്നതിനും മറ്റു ആവശ്യങ്ങൾക്കും ആയി ചില കെട്ടിടങ്ങൾ കൂടാതെ കഴികയില്ലാ. എന്നാൽ അതുകൾ പള്ളിയുടെ അവസ്ഥക്കും സ്വത്തിനും തക്കവണ്ണം ആകാഞ്ഞാൽ മാനത്തിലധികം അപമാനമാണു ഫലം. ഇപ്പോൾ പണിയപ്പെടുന്ന കെട്ടിടങ്ങൾക്കു വലിപ്പം കൂടിപ്പോയി എന്നല്ലാതെ വലിപ്പം കുറഞ്ഞുപോയെന്നു ആരും പറയുന്നതല്ല. ഇങ്ങനെ അധികച്ചിലവു ചെയ്യുന്ന പള്ളിക്കാർ വിദ്യാഭ്യാസവിഷയമായി ഒരു പൈ പോലും ചിലവിടാത്തവരാണെന്നുകൂടി വന്നാൽ കുറ്റത്തിന്റെ ഗൌരവം കൂടുന്നതാണല്ലോ. വിഭാഗതയില്ലാത്ത പ്രവൃത്തികൾ ആക്ഷേപകരങ്ങളാകാതെ തരമില്ല. ഒരു പള്ളിക്കു പതിനായിരം ഉറുപ്പികക്കു സ്വത്തുണ്ടെങ്കിൽ ആ പള്ളിവക ഒരു കെട്ടിടം പണിയുന്നതിനു ആയിരമൊ അഞ്ഞൂറോ രണ്ടായിരമൊ ഉറുപ്പിക ചിലവിടുന്നതിനു ഒരുവിധം സമ്മതിക്കാം. എന്നാൽ ഇങ്ങനെയുള്ള പള്ളിക്കാർ ഒരു കെട്ടിടം വകെക്കു എണ്ണായിരമൊ പതിനായിരമൊ ഉറുപ്പിക ചിലവിടുന്നതായി കണ്ടാൽ ആ പള്ളിപ്രമാണികളെക്കുറിച്ചു നമുക്കു ബഹുമാനമൊ പുച്ഛമൊ ഏതാണു അധികമുണ്ടാകുന്നതെന്നു മഹാജനങ്ങൾ ആലോചിച്ചുനോക്കേണ്ടതാണു. തങ്ങളുടെ ഇടവകയിൽ ഉള്ള കുട്ടികളുടെ വിദ്യാഭ്യാസ വിഷയത്തിൽ അശേഷം ശ്രദ്ധ വെയ്ക്കാതെ യാതൊരു കണക്കും കയ്യുമില്ലാതെ കെട്ടിടങ്ങൾ പണിയിച്ചു പള്ളിസ്വത്തു നശിപ്പിക്കുന്നതു വലിയ മൂഢതയും ഒരു വിധത്തിൽ വിശ്വാസവഞ്ചനയും ആകുന്നു. ഇങ്ങനെ കല്ലും മരവും ആക്കിക്കളയുന്ന പണം വിദ്യാഭ്യാസത്തിനു ഉപയോഗിക്കുന്നതായാൽ സമുദായത്തിനു എന്തു മാത്രം ഗുണമുണ്ടാകുമായിരുന്നു!

(൩) ചില പള്ളിക്കാർ ദോസ്സൂദിശ്ശു മുതലായ വിശേഷപ്പെട്ട പണികൾ നടത്തി പള്ളിമുതൽ നശിപ്പിക്കുന്നുണ്ടു. ദേവാലയത്തിന്റെ ഉൾഭാഗം കഴിയുന്നതും വൃത്തിയായും ഭംഗിയായും ഇരിക്കേണ്ടതു ആവശ്യം തന്നെ. എങ്കിലും പള്ളിസ്സകമെല്ലാം തങ്കം കൊണ്ടു പൊതിഞ്ഞാലെ ഭംഗിയാകയുള്ളു എന്ന അഭിപ്രായക്കാരനല്ലാ ഞാൻ. വിശേഷിച്ചു എല്ലാ സംഗതിയിലും നമ്മെ കണ്ടുപഠിക്കേണ്ടവരും പഠിക്കുന്നവരുമായ റോമ്മാക്കാരെ നാം ഈ തങ്കപ്പണിയിൽ അനുകരിക്കുന്നതിലും എനിക്കു അഭിപ്രായവ്യത്യാസമുണ്ടു. ചില പള്ളിക്കാർ ഈ വക പണികൾക്കായി ആയിരവും ആയിരത്തഞ്ഞൂറും ഉറുപ്പിക ചില

വിടുന്നതു കണ്ടാൽ ആ പള്ളിക്കാരുടെ മേൽ ആൎക്കും അനുകമ്പ തോന്നിപ്പോകുന്നതാണു.

(൪) നാം പെരുന്നാളുകൾ മുതലായവയ്ക്കു ചിലവിടുന്ന പണത്തിനും ഒരു ക്ലിപ്തം ഉണ്ടാകേണ്ടതാണു. ഇക്കാൎയ്യത്തിൽ നമ്മുടെ സ്ഥിതി റോമ്മാക്കാരുടേതിൽ ഭേദമാണെങ്കിലും ആഘോഷങ്ങൾക്കു പുകച്ചുകളയുന്ന പണം നമ്മുടെ കുട്ടികളുടെ വിദ്യാഭ്യാസം വകയ്ക്കു ഉപയോഗിക്കയാണു അധികം നല്ലതെന്നു എനിക്കു പലപ്പോഴും തോന്നാറുണ്ടു.

ഇങ്ങനെ നാം തന്നെത്താൻ നമ്മുടെ അഭിവൃദ്ധിയ്ക്കു തടസ്സങ്ങളായി പല സ്വയംകൃതാനൎത്ഥങ്ങളും ഉണ്ടാക്കിവച്ചിട്ടുള്ളതിനെക്കുറിച്ചു പറയേണ്ടു വിസ്താരഭയത്താൽ ചുരുക്കുന്നു. പള്ളിയ്ക്കകത്തു തങ്കം പൊതിയുന്നതു ആവശ്യമാണെന്നു ചിലൎക്കു തോന്നിയേക്കാം. അവസ്ഥയ്ക്കു അപ്പുറമായി മേടകൾ പണിയിക്കുന്നതു ആവശ്യമാണെന്നു ചിലർ വാദിച്ചേക്കാം. പെരുനാളുകൾക്കു തരമുള്ളെടത്തോളം ചെണ്ട തല്ലിപ്പൊട്ടിക്കുകയും കിട്ടുന്നെടത്തോളം വെടിമരുന്നു പുകക്കുകയും ചെയ്യേണ്ടതാണെന്നു ചിലർ മുൾക്കടമുഷ്ടി പിടിച്ചേക്കാം. ഇങ്ങനെയൊക്കെയായാലും സംഗതികളുടെ ഗുരുലഘുത്വങ്ങൾ മഹാജനങ്ങൾ ആലോചിച്ചുനോക്കേണ്ടതാണു. സുറിയാനിക്കുട്ടികൾ കന്നുകാലികളെപ്പോലെ വിദ്യാഭ്യാസലേശമില്ലാതെ വളരുന്നതും മേല്പറഞ്ഞ മോടികളും തമ്മിൽ എന്തു സംബന്ധമാണുള്ളതു? അധികം പ്രധാനമായ ഒരു കാൎയ്യം സാധിക്കുന്നതിനു അപ്രധാനങ്ങളായ മറ്റു ചില കാൎയ്യങ്ങൾ ഉപേക്ഷിക്കയൊ തൽക്കാലത്തേക്കു മാറ്റിവയ്ക്കുകയൊ ചെയ്യേണ്ടതാണു. വിദ്യാഭ്യാസം സൎവ്വപ്രധാനവും കരിമരുന്നു പ്രയോഗങ്ങളും മോടിപിടിപ്പിക്കലും എല്ലാം അപ്രധാനങ്ങളും ആണെന്നും ഈ താരതമ്യപ്രകാരം നമ്മുടെ പ്രവൃത്തികളെ ക്രമപ്പെടുത്തേണ്ടതാണെന്നും ആകുന്നു ഞാൻ ഈ ലേഖനത്തിൽ ബലമായി പറഞ്ഞുകൊള്ളുന്നതു.

പള്ളി സ്വത്തുക്കളുടെ കാൎയ്യം ഇങ്ങനെ ആയി. ഓരോ ആളുകളുടെ സ്വത്തിന്റെ സ്ഥിതി ആലോചിച്ചാലും അനാവശ്യമായ പല ചിലവുകളും നമ്മുടെ ഇടയിൽ നടപ്പുണ്ടു. പെൺകുട്ടികളെ നഖശിഖാന്തം സ്വൎണ്ണംകൊണ്ടു പൊതിയണമെന്നാണു സിദ്ധാന്തം. കൈകൾ രണ്ടിനും കൂടി പത്തു വിരലുകൾ മാത്രമുള്ളതിനാൽ അധികം മോതിരം പണിയിക്കാൻ നിവൃത്തിയില്ലാതിരിക്കുന്നു. പാണ്ടിയിൽ മുണ്ടുകൾക്കു അധികം കസവിട്ടു നെയ്യാത്തതിൽ നാം പരിഭവിക്കുന്നു. വസ്തു പണയമെഴുതിയാലും കല്യാണം പൊടിപൊടിച്ചു കഴിക്കണം. ഈ വക സംഗതികൾ നമ്മുടെ കൂട്ടർ ആലോചിക്കുന്നുണ്ടോ? എന്തുമാത്രം പണമാണു ഈ വകയ്ക്കു നശിക്കുന്നതു! മാപ്പിളമാൎക്കു കസവുമുണ്ടു വിറ്റുതന്നെ എത്രയൊ വിദേശികന്മാർ ലക്ഷപ്രഭുക്കളായിരിക്കുന്നു! ഒരു മകൾക്കു ആഭരണങ്ങൾക്കും വസ്ത്രങ്ങൾക്കും ആയി ചിലവിടുന്നതി

ന്റെ പങ്കുതിയെങ്കിലും ഒരു മകന്റെ വിദ്യാഭ്യാസത്തിനായി ചില വിടുന്നവർ ഈ പ്രദേശങ്ങളിൽ എത്ര പേരുണ്ടു?

വിദ്യാഭ്യാസ വിഷയത്തിൽ നമ്മുടെ ജനങ്ങൾ വളരെ അശ്രദ്ധന്മാരാണെങ്കിലും പത്തു പതിനഞ്ചു കൊല്ലത്തിനിപ്പുറം നന്മെക്കായിക്കൊണ്ടുള്ള ഒരു മാററം ഉണ്ടായിട്ടുണ്ടെന്നു സമ്മതിക്കാതെ കഴികയില്ല. മുളന്തുരുത്തി, തൃപ്പൂണിത്തുറ, കണ്ടനാട്ടു, കരിങ്ങാച്ചിറ ഈ ഇടവകകളുടെ സ്ഥിതി ആലോചിക്കുക. പതിനാറു കൊല്ലങ്ങൾക്കു മുമ്പു ഈ നാലു ഇടവകകളിൽനിന്നും കൂടി ഒരൊററ ആൾ മാത്രമെ എറണാകുളം കോളേജിൽ വായിക്കുന്നുണ്ടായിരുന്നുള്ളു. അന്നു തൃപ്പൂണിത്തുറയും മുളന്തുരുത്തിയിലും ഇപ്പോഴത്തെതിൽ നാലഞ്ചു ക്ലാസ്സുകൾ കുറച്ചു ഉണ്ടായിരുന്നുള്ളു. ഇപ്പോൾ മേൽപറഞ്ഞ സ്കൂളുകളിലെ ഉയർന്ന തരം ക്ലാസുകളിൽ ധാരാളം സുറിയാനിക്കുട്ടികൾ ഉള്ളതിനു പുറമെ പത്തു, പന്ത്രണ്ടുപേർ എറണാകുളത്തും ഒരാൾ മദ്രാശിയിലും വായിക്കുന്നുണ്ടു. ഇതിനു പുറമെ, മട്രിക്കുലേഷ്യൻ ജയിച്ചവരായി ആറു പേരും ആ പരീക്ഷവരെ പഠിച്ചവരും ലോവർസെക്കണ്ടറി ജയിച്ചവരും ആയി പത്തു പന്ത്രണ്ടു പേരും പഠിത്തം നിറുത്തി ഓരോ ജോലികളിൽ പ്രവേശിച്ചിരിക്കുന്നു. പത്തു പതിനഞ്ചു കൊല്ലം കൊണ്ടു ഈ നാലു ഇടവകക്കാർ ഇത്രയും സാധിച്ചതു സന്തോഷാവഹം തന്നെ. എങ്കിലും ശരിയായി വിദ്യാഭ്യാസം ഈ ഇടവകകളിൽ സിദ്ധിച്ചു തുടങ്ങീട്ടുണ്ടെന്നു ഞാൻ വിചാരിക്കുന്നില്ല.

സുറിയാനിക്കാരുടെ പാരമ്പര്യമായ തൊഴിൽ കൃഷിയാണു. ചിലർ കച്ചവടക്കാരായും തീർന്നിട്ടുണ്ടു. എന്നാൽ ആധുനികകാലത്തെ സുഖമായും മാനമായും നയിക്കുന്നതിനു കൃഷിയും കച്ചവടവും കൂടാതെ വേറെയും ചില മാർഗ്ഗങ്ങൾ ഉണ്ടെന്നു ഇംഗ്ലീഷു വിദ്യാഭ്യാസം സിദ്ധിച്ചു മേല്പറഞ്ഞ ചുരുക്കം ചിലരുടെ അനുഭവം കൊണ്ടു തെളിഞ്ഞിരിക്കുന്നു. ഈ അനുഭവം കൊണ്ടു തന്നെയായിരിക്കണം ഇംഗ്ലീഷു വിദ്യാഭ്യാസം ആവശ്യമെന്നു മാത്രമല്ല ഒഴിച്ചുകൂടാത്തതെന്നു കൂടി അടുത്തുള്ള പള്ളിക്കാർക്കു ബോധമായിത്തുടങ്ങിയിരിക്കുന്നതു. എങ്കിലും ഇങ്ങനെ ഒരു ബോധം വരുന്നതിനു എത്ര കാലം വേണ്ടിവന്നു എന്നു ആലോചിക്കുക. എറണാകുളം കോളേജിൽ മട്രിക്കുലേഷ്യൻ ക്ലാസു ഏർപ്പെടുത്തിട്ടു നാല്പതു കൊല്ലത്തോളമായി. ഇത്ര അടുത്തു കിടക്കുന്ന ഒരു കോളേജ് ഉണ്ടായിട്ടുകൂടി പ്രസ്താവത്തിലിരിക്കുന്ന ഇടവകകളിൽ നിന്നു ആദ്യമായി ഒരാൾ മട്രിക്കുലേഷ്യൻപരീക്ഷ ജയിച്ചിട്ടു പത്തു കൊല്ലമായിട്ടില്ല. ബാക്കി മുപ്പതു കൊല്ലവും കുംഭകർണ്ണനിദ്രയായിരുന്നു.

മഹാജനങ്ങളെ! ഞാൻ നിങ്ങളെ ഇതിലധികം ബുദ്ധിമുട്ടിക്കണമെന്നു വിചാരിക്കുന്നില്ല. നമ്മുടെ കുട്ടികളുടെ വിദ്യാഭ്യാസവിഷയത്തിൽ നിങ്ങൾ ഇതുവരെ കാണിച്ചുപോന്ന അശ്രദ്ധ ഇനിമേൽ കാ

ണിക്കുന്നതു സങ്കടമാണു. നാം അലസന്മാരായിരുന്നാൽ ഇപ്പോൾ നമ്മെക്കാൾ നിസ്സാരന്മാരെന്നു നാം വിചാരിക്കുന്ന ആളുകൾകൂടി നമ്മുടെ മുമ്പിൽ കടന്നുപോകും. സകല ജാതികളും ഉയരുന്നതിനു കഠിനമായ ശ്രമം ചെയ്യുന്ന കാലമാണിതു. നാം പിന്നാക്കം മാറുന്നതു വലിയ ആപത്താണു. ഉത്സാഹിച്ചാൽ നമുക്കും ഉയരാം. നമ്മുടെ സമുദായത്തിനു മഹത്തായ ഒരു ഭാവി ഉണ്ടെന്നു വിശ്വസിക്കുന്നവരിൽ ഒരാളാണു ഞാൻ. അഭിവൃദ്ധി പ്രാപിക്കുന്നതിനു നമ്മെപ്പോലെ സൌകര്യമുള്ള ഒരു സമുദായം കേരളത്തിൽ ഇല്ലെന്നുകൂടി എനിക്കു തോന്നാറുണ്ടു. നാലു പേരു നിൽക്കുന്നേടത്തു വരാൻ ലജ്ജിക്കുന്ന നമ്മുടെ പെൺകുട്ടികൾ ലണ്ടനിൽ പോയി ബാരിസ്റ്റർന്മാരായി വരുന്നതു കാണ്മാൻ നാം നാല്പതോ അമ്പതോ കൊല്ലംകൂടി ജീവിച്ചിരുന്നാൽ മതിയെന്നാണു എന്റെ വിശ്വാസം. കാലം അത്ര വേഗത്തിലാണു ഭേദപ്പെട്ടുകൊണ്ടിരിക്കുന്നതു. മാമൂലും പല മൂഢതകളും നമ്മുടെ ഇടയിൽ നിന്നു നീങ്ങേണ്ടതായിട്ടുണ്ടു. നമ്മുടെ അഭിവൃദ്ധിയെ തടയുന്ന സകല മാമൂലും നശിച്ചുപോകേണ്ടതാണു. കാലാനുസരണമായ മാററം ഏതു ജനസമുദായത്തിനും ആവശ്യമാണു. ഈ വക മാററങ്ങളെ കണ്ടു നിങ്ങൾ ഭ്രമിക്കാതെ അതുകൾ നമ്മുടെ ഭാഗ്യോദയത്തിന്റെ ചിഹ്നങ്ങളാണെന്നു വിശ്വസിച്ചു നിങ്ങൾ തൃപ്തിപ്പെടണം. നാം ദരിദ്രന്മാരാകകൊണ്ടു നമ്മെക്കൊണ്ടൊന്നും ആകയില്ലെന്നുള്ള വിചാരം അബദ്ധമാണു. നമുക്കു മനസ്സുമാത്രം ഉണ്ടെങ്കിൽ നമുക്കു പല മഹാകാര്യങ്ങളും സാധിക്കാം. അതിനുള്ള സ്വത്തു നമുക്കുണ്ടു. ബുദ്ധിയും ഒട്ടും കുറവല്ല. മററു സൌകര്യങ്ങളും ധാരാളമുണ്ടു. ഈ വക സൌകര്യങ്ങളെ നിങ്ങൾ നല്ലവണ്ണം ഉപയോഗപ്പെടുത്തി നിങ്ങൾ സമുദായത്തിന്റെ നിത്യകൃതജ്ഞതയെ അർഹിക്കുമെന്നുള്ള വിശ്വാസത്തോടുകൂടി ഈ പ്രസംഗം അവസാനിപ്പിച്ചുകൊള്ളുന്നു.

പ്രസംഗകർത്താവു പള്ളികളുടെ സ്വത്തിന്റെ വലിപ്പത്തെക്കുറിച്ചു പറഞ്ഞിട്ടുള്ള അഭിപ്രായത്തിൽ ഞങ്ങൾ ചേരുന്നില്ലാ. ൨൦൦ പള്ളികൾ ഉണ്ടെന്നു പറയുന്നതിൽ ൧൫൦-നും യാതൊരു സ്വത്തുമില്ലെന്നാണു പറയേണ്ടതു. സ്വത്തുണ്ടെന്നു പറയുന്ന പള്ളികളിലെ ധനത്തിന്റെ ഒരംശമായ ഇളകുന്ന പണ്ടങ്ങളെ ഒഴിച്ചാൽ ആദായം പ്രസംഗി വിചാരിക്കുന്നതിൽ വളരെ കുറവായിരിക്കും. ഇംഗ്ലീഷു പഠിത്തത്തിനായി പള്ളികളിൽ ആവശ്യപ്പെട്ട പൊൻ വെള്ളി ശീല വെഞ്ചാമരാദികൾ വിൽക്കണമെന്നു പറവാൻ ഞങ്ങൾ തയ്യാറില്ലാ. ഇംഗ്ലീഷു പഠിത്തത്തിന്റെ മാഹാത്മ്യം എത്രതന്നെ മതിക്കപ്പെടേണ്ടതായിരുന്നാലും ദൈവത്തിന്റെ ഭവനത്തെ അതിനുവേണ്ടി നഗ്നരൂപമാക്കണമെന്നോ സ്വർഗ്ഗവും സ്വർഗ്ഗങ്ങളുടെ സ്വർഗ്ഗവും തനിക്കു മതിയാകാത്ത ദൈവത്തിന്റെ വാസസ്ഥലമായി പണിയിക്കപ്പെടുന്ന ദേവാലയത്തിൽ ക്ദൊസ്സ ദിശായും മററും അനാവശ്യമാണെന്നോ ഞങ്ങൾ സമ്മതിക്കുന്നില്ലാ.

മ. ഇ. പ. പ.



# പിന്നാക്കി പ്രസാംഗികൾ.

പ്രിയ പത്രാധിപർ അവൎകൾക്കു.

മാന്യ പത്രികയിൽ ഇപ്പൊൾ കുറെ നാളായി വടക്കരുടെ ആത്മീയ കാൎയ്യങ്ങളെ കുറിച്ചു, പല ഉപന്യാസങ്ങൾ കണ്ടുവരുന്നതു, ശുഭസൂചകമാണെന്നിരുന്നാലും, അധികം സൂക്ഷിക്കെണ്ട സമയവുമിതാകുന്നു. ചില രോഗങ്ങൾക്കു വേദനയൊ നൊമ്പരമൊ, ഇല്ലാതിരുന്നെക്കാം. എന്നാൽ ചികിത്സകൊണ്ടൊ മറ്റൊ, നൊമ്പരമൊ വേദനയൊ അധികമായി തോന്നിത്തുടങ്ങുമ്പൊൾ, ചെയ്യുന്നതായ ഔഷധം ഫലിക്കുന്നതാണെന്നു, ചില ഡാക്‌ടർമാർ പറയുന്നതു കേട്ടിട്ടുണ്ടു. ഇതു വാസ്തവമായാലും, അല്ലെങ്കിലും, ഗുണപ്പെടുന്നതിനൊ ദോഷപ്പെടുന്നതിനൊ ഉള്ള തക്ക സമയം, ഈ സന്ദൎഭമാണെന്നു, ആരും അധികം തൎക്കിക്കാതെ സമ്മതിക്കുന്ന ഒരു വാസ്തവമാണ. ഈ സമയത്തു നല്ല ഔഷധം കൊടുത്താൽ ഗുണവും, ചീത്ത ഔഷധം സേവിച്ചാൽ ദോഷവുമുണ്ടാകുന്നതാണ. ഇപ്രകാരം വടക്കരും, ആത്മീയ കാൎയ്യങ്ങളിൽ ഉണൎവ്വുള്ളവരായി കണ്ടുവരുന്നതു ആശ്വാസകരമാണെന്നിരുന്നാലും, ഭയപ്പെടെണ്ട സമയമിതാണ.

ആരാണിന്നാത്മാവു, തെക്കരുടെ ഇടയിൽ പ്രവേശിച്ചതു യുസ്തൂസ് ജൊസെപ്പും സഹൊദരന്മാരും ചൎച്ചമിഷ്യൻ സമൂഹത്തിൽനിന്നു പിരിയുന്നതിനു മുമ്പായിരുന്നു. അതു എങ്ങനെയായിരുന്നുവെന്നും മറ്റും, പത്രിക വായനക്കാൎക്കു അറിവുണ്ടായിരിക്കാമെങ്കിലും, ഒരു പഴയ കഥയായിരിക്കുന്നതിനാൽ സ്വല്പം പറയുന്നതിൽ രസക്ഷയമുണ്ടാകുന്നതല്ലാ. തിരുനൽവേലിൽ സമസ്ത്രത്തെന്റ ഒരു ദിക്കിൽ നിന്നു, (ഏതു മിഷ്യനിൽ ചേൎന്നവരെന്ന തിട്ടമില്ല) ഒരു പാണ്ടിക്കാരനും ഭാൎയ്യയും സഹൊദരിയുമായി മൂന്നു നാട്ടു ക്രിസ്ത്യാനികൾ, കൊട്ടാരക്കരെ കിഴക്കെ തെരുവിൽ വന്നുചേൎന്നു. അവിടെ ചില ദിവസങ്ങൾ താമസിച്ചു പാടുകയും പ്രസംഗിക്കയും ചെയ്തശേഷം, അവർ അതിനടുത്തുള്ള പൂയപ്പള്ളി, ചെങ്കൊളം, ചാത്തന്നൂർ, ആതിച്ചനല്ലൂർ മുതലായ പ്രദേശങ്ങളിൽ സഞ്ചരിച്ചു വിശേഷപ്പെട്ട തമിഴ ഗീതങ്ങളോടുകൂടി പ്രസംഗങ്ങൾ നടത്തിത്തുടങ്ങി. ആളുകൾ ഇളകി കൂട്ടം കൂട്ടമായി ഈ പ്രസംഗങ്ങൾ കേൾപ്പാൻ വന്നുതുടങ്ങി. വീടുകളിൽ കൊള്ളാതെയായപ്പൊൾ, മുറ്റത്തും മറ്റും പന്തലുകൾ ഇട്ടു അവിടെയായി കൂട്ടം. പാട്ടു പാടിത്തുടങ്ങുമ്പോൾ ചില ശബ്ദങ്ങൾ പുറപ്പെടുന്നതായി കേൾക്കാം. യേശുവെ, യേശുവെ, ഞാൻ പാപി, പാപി, എന്നും മറ്റും കേട്ടുതുടങ്ങുന്നു. ചിലർ നെഞ്ചിൽ അടിച്ചു കിടന്നുരുളുന്നു. ചിലർ തലകിടിക്കുന്നു. തുടയിൽ അടിക്കുന്നു ചിലർ. തീൎത്ഥമാടുന്നു ചിലർ, ചാടുന്നു, ഓടുന്നു, പാടുന്നു, ദീൎഘദൎശനങ്ങൾ പറയുന്നു ചിലർ. ഉടനെ ഒരുവൻ മറുഭാഷ സംസാരിക്കുന്നു. മറ്റൊരുത്തൻ തൎജ്ജമ ചെയ്യുന്നു. ഇങ്ങനെ അന്നുണ്ടായിട്ടുള്ള വൎത്തമാനങ്ങളെപ്പറ്റി പറയുന്നതായാൽ, പത്തു പത്രികയിൽ ചേൎക്കുന്നതിനു പത്രാധിപൎക്കു ദയ തോന്നിയാലും അവസാനിക്കയില്ലാ. ഇങ്ങനെ പാണ്ടിക്കാരൻ ഉപദേശി മുതൽപേർ ചെങ്കുളത്തു പ്രസംഗം നടത്തുമ്പൊളാണ പ്രസിദ്ധനായിത്തീൎന്ന കൂടാരപ്പിള്ളി തൊമ്മൻ ആവിയാൽ നിറയപ്പെട്ടതു. തെക്കെല്ലാം പൊടിപൊടിച്ചശേഷം ഇവർ വടക്കൊട്ടായി പുറപ്പാടു. മെപ്രാൽ, തിരുവല്ലാ, അയിരൂർ, കോഴഞ്ചേരി, മാരാമൺ, മാവെലിക്കര, ഓമല്ലൂർ, കല്ലുച്ചേർ, തുമ്പമൺ, ചെങ്ങന്നൂർ, കവിയൂർ, നിരണം, എടത്തുവാ, കാൎത്തികപ്പള്ളി, കായങ്കുളം, മുതലായ സ്ഥലങ്ങളിൽ കാട്ടുതീ പടൎന്നുപിടിക്കുന്നതുപോലെ, ഈ ബഹളം കയറിത്തുടങ്ങി. അന്നു ഏക മെത്രാധിപതിയായി, വക്കാണംകൊണ്ടു സുറിയാനിസഭയെ ഭരിച്ചു വഷളാക്കിയ മാരാമണ്ണു വല്യമെത്രാൻ പറവൂരൊ മറ്റൊവായിരുന്നു. ഇവർ അവിടെ എത്തി പള്ളികളിൽ പ്രവേശിക്കുന്നതിനു അനുമതിയും വാങ്ങി തെക്കോട്ടു യാത്രയായി. പല മാന്യകുഡുംബക്കാരും പട്ടക്കാരും ഇവരൊടുകൂടി ചേൎന്നതിനാൽ, ഇവർ തെക്കെല്ലാം ഇളക്കി കീഴ്മേൽ മറിച്ചു. കുറെകാലത്തെക്കു തെക്കർ എല്ലാവരും ഒരെ കാൎയ്യം തന്നെ ചിന്തിക്കുന്നവരും പ്രവൃത്തിക്കുന്നവരുമായിത്തീൎന്നു. ഒന്നുരണ്ടു കൊല്ലം കൊണ്ടു, ഈ ബഹളമൊന്നു ശമിച്ചു. ടി. തൊമ്മനു ആറുവൎഷം വെളിപ്പെട്ടു. ഈ സന്ദൎഭത്തിലാണ വിദ്വാൻകുട്ടിയായ യുസ്തൂസ് ജോസെപ്പും, സഹൊദരാദികളും, വന്നുചേൎന്നതു. അവർ ചെയ്തിട്ടുള്ള ഓരൊ പ്രസിദ്ധമായ പ്രവൃത്തികൾ, അവയുടെ അവസാനം, ഇപ്പോഴുള്ള യുയോമയസംഘം മുതലായ

എല്ലാവരെയും കുറിച്ചു ഏറക്കുറെ എല്ലാവരും ഓൎക്കുന്നതിനിടയുള്ളതു കൊണ്ടു ഞാൻ ഇവിടെ പ്രസ്താവിക്കുന്നില്ലാ.

ഈ അടുത്തകാലത്തു ഡെവിഡ്, വേർഡ്സവത്ത്മാർ വന്നതും, അവർ ചെയ്യ പ്രയോഗങ്ങളും അവയുടെ ഫലങ്ങളും ബാപ്ടിസ്ററർ, അനാബാപ്ടിസ്ററർ മുതലായവർ പ്രവേശിച്ചതും, വാക്കർ സാദ്ധുാദികാർ എത്തിയതും, എല്ലാവരുടെ ഓൎമ്മയിൽ നിന്നു കടന്നുപോയിട്ടില്ലാത്തതുമാണ.

ഇന്ന് തെക്കരുടെ ആത്മീയ സ്ഥിതിയെന്ത്. അനേകം ഭവനങ്ങളിൽ അപ്പൻ മകനു വിരോധമായും, അമ്മായിയമ്മ മരുമക്കൾക്കു വിരോധമായും, ഓരോരുത്തർ തമ്മിൽ പിരിഞ്ഞു ശത്രുക്കളായി വൎത്തിക്കുന്നതിനെ കാണാം. ഒരുത്തൻ മെത്രാൻകക്ഷി, ഒരുത്തൻ ബാവാകക്ഷി, ഒരുത്തൻ സ്തേയോമയൻ, ഒരുത്തൻ രക്ഷാസൈന്യാധിപൻ, ഒരുത്തി വെള്ളത്തിൽ മലൎന്നവൾ, ഒരുത്തി ഭൎത്താവില്ലാതെ പരിശുദ്ധതയെ പ്രസവിച്ചവൾ, ഒരുത്തി ദീൎഘദൎശിനി, ഒരുത്തി പ്രാൎത്ഥനക്കായി എന്നപ്രകാരം ചെന്ന പട്ടക്കാരന്റെ താടിമീശ കരിച്ചവൾ, എന്നുവേണ്ടാ ഭയം തോന്നുമാറു സകല സൽഗുണങ്ങളും ഈ ക്രിസ്തീയശാഖയിൽനിന്നു ക്ഷയിച്ചിരിക്കുന്നുവെന്ന് തോന്നിപ്പോകുന്നു.

അല്ലയൊ മാന്യ വടക്കരെ നിങ്ങളും സൂക്ഷിച്ചു കൊൾവിൻ. സമയമടുത്തടുത്തു വരുന്നു. പിശാചു ഓരോകാലത്തു ഓരൊ വേഷം കെട്ടിയാണ നടക്കുന്നതു. നിലം ഒരുക്കി നല്ലവിത്തിനെ വിതച്ചശേഷം, ആരുമറിയാതെ വന്നു, പിശാചു കളകളെയും വിതക്കുന്നു. നമ്മുടെ സഭയിൽ ഈ അടുത്തകാലത്തു വന്നുചേൎന്ന വ്യവഹാരങ്ങൾ ഓരോന്നായിതീൎന്നുവരികയും, ആത്മീയ കാൎയ്യങ്ങളിൽ പ്രവേശിക്കയും ചെയ്യുതുടങ്ങിയിരിക്കുന്ന ഈ കാലത്തു, വേറെ പ്രകാരത്തിൽ സഭയെ ഇല്ലായ്മ ചെയ്വാൻ വകയില്ലാഞ്ഞിട്ടു, പാളയത്തിനകത്തു ഈ വിധം പൈശാചിക ദൂതന്മാരായി, നമ്മുടെ സംബന്ധികളെയും, സ്നേഹിതന്മാരെയും മറ്റും, കാണുന്നതു വളരെ പരിതപിക്കപ്പെടേണ്ട ഒരവസ്ഥയാണ. ഇവർ ഒന്നാമതായി, നമ്മുടെ അടുക്കളയിൽ തരംനോക്കി പ്രവേശിച്ചു, ശുദ്ധാത്മാക്കളായിരിക്കുന്ന നമ്മുടെ "നല്ല പകുതികളെ" വഞ്ചിക്കുന്നു. ഇതു പണ്ടു ഏദെൻ തോട്ടത്തിൽവച്ചു ചെയ്യുതുതന്നെയാണ. ഹവ്വായെയാണ ഒന്നാമതു വഞ്ചിച്ചതു. വിലക്കപ്പെട്ട കനിയെ തീററി. ഭൂലോകം മുഴുവനും വഷളായിതീൎന്നു. അതുകണ്ടുകൊ, പ്രിയരെ ഇവരും നമ്മുടെ അകത്തുള്ളവരെ എളുപ്പത്തിൽ കൈക്കലാക്കുന്നു. കൌശലമായി ചിലതൊക്കെ അവരൊടു ചോദിച്ചറിയുന്നു. ചില പാട്ടുകൾ പാടി കേൾപ്പിക്കുന്നു. സ്ത്രീകൾ സന്തോഷിക്കുന്നു. വീട്ടിലെ മൂപ്പർ എവിടെയാണെന്നും മറ്റും ചോദിച്ചറിഞ്ഞിട്ടു തരാതരത്തിൽ ചില പൊടിക്കൈകൾ പ്രയോഗിച്ചശേഷം ഇവിടെനിന്നും വേറൊരു വീട്ടിൽ ചെന്നുകേറുന്നു. അവിടയും ചില പൊടിക്കൈകൾ പ്രയോഗിച്ചശേഷം, വേറൊരു വീട്ടിൽ എത്തുന്നു. ഇങ്ങനെ ഈ ദൂതന്മാർ ആദ്യമെ അടുക്കളയിൽ പ്രസംഗം നടത്തി, അറിവില്ലാത്ത സ്ത്രീജനങ്ങളെ വഞ്ചിക്കുന്നു. സ്ത്രീകൾ വല്ലാതെ ഇളകി വശാകുന്നു. ഭൎത്താക്കന്മാർ പിൻവരുമ്പൊൾ ചില മാററങ്ങൾ ഇവരിൽ കാണപ്പെടുന്നു. പുരുഷന്മാർ കാരണമെന്തെന്നു പലപ്പൊഴും ചോദിച്ചറിയാതിരിക്കും. ഇങ്ങനെ ചില ദിവസങ്ങൾ കടന്നുപോകുമ്പൊൾ, ഭൎത്താക്കന്മാരൊടു ഇവർ ഉപദേശിച്ചു തുടങ്ങുന്നു. ഉപദേശം കേട്ടില്ലെങ്കിൽ ചില ചില്ലറ തകരാറുകളൊക്കെ കാണാം. ഇതു വൎദ്ധിച്ചുവരുന്നതിനെ കണ്ടിട്ടു വല്ല ശനിയുമാകട്ടെ എന്നു വിചാരിച്ചു, ഭാൎയ്യയും ഉപദേശത്തിനു വഴിപ്പെടുന്നു. നല്ല കാൎയ്യമല്ലെ പറയുന്നതു എന്നൊക്കെ വിചാരിച്ചു വിലക്കപ്പെട്ട കനിയെ തീററാൻ ആദാമിനെ നടത്തി തോട്ടത്തിൻ നടുവിൽ കൊണ്ടുപൊയ്യു പോലെ, ഇവനെയും നടത്തി കൊണ്ടുപോകുന്നു. പ്രസംഗശാലയിൽ എത്തി ചില പാട്ടുകളും പ്രസംഗങ്ങളും കേട്ടു ഇളകിത്തുടങ്ങുന്നു. നമ്മുടെ പള്ളിയിൽ ഈ വകയൊന്നുമില്ലല്ലൊ. അവിടെ ചെന്നാൽ പഴയച്ചന്മാരായിരുന്നാൽ, സുറിയാനിയിൽ നമസ്കാരം ചൊല്ലിത്തീൎക്കുന്നതിനെയും, ആ ഭാഷയിൽതന്നെ കുൎബ്ബാന ചൊല്ലുന്നതിനെയും കേൾക്കാം. ചില കൊച്ചച്ചന്മാർ ഇടക്കിടെ ചിലതൊക്കെ പൊരുളതിരിച്ചു ചൊല്ലിയെന്നുവരാം. ഇതുപോലെ പാടില്ല, പ്രസംഗമില്ലാ പ്രാൎത്ഥനയില്ലാ ഒന്നുമില്ലാ. താളമെത്രനല്ലതു. എന്തു പാട്ട്, എന്തു പ്രസംഗം. പരിശുദ്ധാത്മാവുകൊണ്ടു നിറഞ്ഞുപോയി, തന്റെ വഷളത്വങ്ങളെ വിട്ടുപിരിഞ്ഞിരിക്കുന്ന മത്തായിയല്ലെ ആയിരിക്കുന്നതു. കേൾവിപ്പെട്ട മറിയാമ്മയല്ലെ മുട്ടിന്മേൽ നിന്നു മാറത്തടിക്കയും കരകയും ചെയ്യുന്നതു. ചെറുച്ചിയല്ലെ അവൾ, ഇന്നലെ വരെ

എത്ര വഷളായിരുന്നു ഇവർ. മദ്യപാനം ഓടിപ്പോയി. വ്യഭിചാരം കടന്നുപോയി. ചീത്തവാക്കുകൾ എല്ലാം പമ്പ കടന്നിരിക്കുന്നു. അതിശയം! മഹാ അതിശയം! ഒത്തക്രൂട്ടം ഇതാണ്. അച്ചൻ വേണ്ടാ, കപ്യാരു വേണ്ടാ, എല്ലാവരുമൊരുപോലെ, ആണെന്നുമില്ലാ പെണ്ണെന്നുമില്ലാ. മെത്രാച്ചൻ എന്തിനാണ്. വേണമെങ്കിൽ ഇതിലും ഉണ്ടല്ലൊ. കുർബ്ബാന വേണ്ടാ, മാമോദീസാ വേണ്ടാ. വാങ്ങിപ്പോയിരിക്കുന്ന പരിശുദ്ധന്മാരോടു അപേക്ഷിക്കുന്നതെന്തിനാണ്. മരിച്ചവൎക്കു വേണ്ടി പ്രാൎത്ഥിക്കുന്നതും മറ്റും എന്തിനാണ്. ഇതൊക്കെ തെറ്റെന്നു വിധിച്ചുകഴിഞ്ഞു. കല്പൊന്നുപൊക്കി. പുതിയന ഭഗിൻചേന്നു. പരിശുദ്ധനായിപ്പോയി. ഇനിയും പാപമില്ലാ. കൎത്താവിന്റെ കുഞ്ഞായിപ്പോയി, ഹൃദയം ഉറച്ച മഞ്ഞുപോലെ വെണ്മയുള്ളതായി തീൎന്നു എന്നും മറ്റും നടിച്ചുതുടങ്ങുന്നു. തോൽബയിന്റൊടു കൂടിയ ഒരു വേദപുസ്തകവുമായി, പേ പിടിച്ച പട്ടിയെ പോലെ പാഞ്ഞോടി നടക്കുന്നു. പലരെ കടിച്ചു വിഷമേല്പിക്കുന്നു. അതിനാൽ എന്റെ പ്രിയ വടക്കരെ നിങ്ങളും സൂക്ഷിച്ചുകൊൾവീൻ.

നമ്മുടെ ആത്മീയ ഭരണകൎത്താക്കളിൽ നിന്നു, കല്പനയില്ലാതെ വരുന്ന യാതൊരുത്തനെയും, പള്ളിയിലൊ, വീട്ടിലൊ മറെറവിടെയൊ വച്ചു പ്രസംഗിപ്പിപ്പാൻ നാം മനസ്സുവെച്ചുപോകരുതു. അവരുടെ പ്രസംഗങ്ങൾ കേൾക്കുന്നതിനായി അറിവിത്തന്മാരും സ്ത്രീകളും, ബാലന്മാരും പോകയുമരുതു. വാതലൂടെ അകത്തു പ്രവേശിക്കാത്തവൻ കള്ളനും മോഷ്ടാവും ആകുന്നു.

ഈ സംസ്ഥാനത്തു ഞാൻ താമസിക്കുന്നിടത്തുനിന്നു വടക്കായി, നമുക്കു രണ്ടു പള്ളികളിൽ അധികമില്ലാ. ഒരു ദിവസം പല ജാതികളിലായി അനേകമാളുകളെ കണ്ടു പരിജയിക്കുന്നതിനു ഇനിക്കു നല്ല സൌകൎയ്യമുണ്ടു. അതിനാൽ വടക്കരായ എന്റെ ക്രിസ്തീയ സഹോദരങ്ങളെക്കുറിച്ചു ഏകദേശം ഒരറിവു ഇനിക്കു കിട്ടുന്നുണ്ടു. തെക്കർ വഞ്ചിക്കപ്പെട്ടതുപോലെ വടക്കരും എളുപ്പത്തിൽ കുടുങ്ങിപ്പോകുമെന്നു എന്റെ അല്പബുദ്ധിയിൽ തോന്നിപ്പോകുന്നു. മറ്റുള്ളവരാൽ പരിഹസിക്കപ്പെടാമെന്നിരുന്നാലും വടക്കരായ എന്റെ ക്രിസ്തീയ സഹോദരന്മാൎക്കു ഇതിൽ വച്ചു വല്ല ഗുണവുമുണ്ടാകുന്നുവെങ്കിൽ ഞാൻ കൃതാൎത്ഥനായി ഭവിച്ചു.

വടക്കു താമസിക്കുന്ന ഒരു തെക്കൻ.

---

## വടക്കരും പ്രസംഗികളും.

പ്രിയ സാറെ; വടക്കർ യാക്കോബായക്കാർ നവീകരണ പ്രസംഗികളെ അടിച്ചു എന്നും മറ്റും നിങ്ങളുടെ സഹോദരിയായ മിത്രം ഘോഷിക്കയും യാക്കോബായക്കാരെ ആക്ഷേപിക്കയും ചെയ്യുതു നിങ്ങൾ കണ്ടില്ലയൊ.

ഒരു ലഹളയുണ്ടായതായി കേട്ടു. ഞാനും ചില തിരക്കുകൾ ചെയ്യുതിൽ മിത്രം അറിയാത്തതൊ പറയാത്തതൊ ആയ ഒരു രഹസ്യം ഇതിൽ ഉണ്ടെന്നു വിശ്വാസസ്ഥന്മാരായ ചില ആളുകളിൽ നിന്നു എനിക്കു അറിവു കിട്ടിയിരിക്കുന്നതിനാൽ ആ വിവരം കൂടെ മാന്യ വായനക്കാർ തിരക്കി വാസ്തവം അറിവാൻ വേണ്ടി ചുരുക്കത്തിൽ പറഞ്ഞുകൊള്ളുന്നു.

ഈ കാലത്തെ രക്ഷാ പ്രസംഗികളുടെ നടപടികളെക്കുറിച്ചു ഇടവകപ്പത്രികയിൽ പലപ്പോഴും കാണാറുള്ള ലേഖനങ്ങളിൽ സന്മാൎഗ്ഗവിരുദ്ധങ്ങളായ പല സംഭവങ്ങളും വായിച്ചിട്ടുള്ളതു വടക്കൎക്കു അത്ര വിശ്വാസമല്ലായിരുന്നു. ഇപ്പൊൾ കുറെനാളായി ചില പ്രസംഗികൾ വടക്കുദേശങ്ങളിലേക്കു കടന്നിട്ടുണ്ടു. വായ ചക്കര കയ്യ കൊക്കര എന്ന പഴഞ്ചൊല്ലുപോലെ ഇവരിൽ ചിലരുടെ വാക്കു വളരെ ഭംഗിയും ഭക്തിവേഷം പൂണ്ടതും ആകുന്നു എങ്കിലും പ്രവൃത്തി മുമ്പിൽ പത്രികയിൽ പലപ്പോഴും കണ്ടിട്ടുള്ള തരത്തിൽ ആണെന്നു വടക്കരിൽ പലൎക്കും ബോദ്ധ്യപ്പെട്ടിരിക്കുന്നു. അതിൽ വച്ചു സഹിക്കാൻ ശക്തിയില്ലാതെ തീൎന്ന ചിലർ സന്മാൎഗ്ഗം അറിഞ്ഞുകൂടാത്ത ഉപദേശികളെ മൎയ്യാദ പഠിപ്പിക്കണമെന്നു വിചാരിക്കുന്നതു ആശ്ചൎയ്യമല്ലല്ലൊ. ഈയിടെ വടക്കു ഒന്നു രണ്ടു അടികലശൽ നടന്നതു ഇതിന്റെ ഫലമാണെന്നാണ പല യോഗ്യന്മാരിൽ നിന്നും ഇനിക്കു കിട്ടിയിട്ടുള്ള അറിവു. നിങ്ങളുടെ അയൽക്കാരിയായ മിത്രം ഇതിന്റെ വാസ്തവം തിരക്കിയിട്ടില്ലെങ്കിൽ തിരക്കി അറിയിച്ചാൽ കൊള്ളാം.

ഒരു വടക്കൻ.

# സൂചനകൾ.

ആത്താററു പള്ളികേസ് — ഇതിലെ അപ്പീൽ വാദിഭാഗം പ്രസംഗം മുഴുവൻ അഞ്ചു ദിവസം കൊണ്ടു അവസാനിച്ചപ്പോൾ ദിവാൻജി അവർകൾ സർക്കിട്ടിനായി നിശ്ചയിച്ചിരുന്ന അവധിയായതുകൊണ്ടു കേസു നീട്ടിവച്ചിരിക്കുന്നു. റിക്കാട്ടുകളിൽ പലതും അച്ചടിച്ചു തീരാത്തതുകൊണ്ടു അവധി തീച്ചപ്പെടുത്തിയിട്ടില്ല.

❖ ❖ ❖

കുന്നംകുളം മാർ ഇഗ്നാത്യോസ് ഹൈസ്കൂൾ.— കൊച്ചി ദിവാൻ പട്ടാഭിരാമറാവു അവർകൾ ഈ മാസം ൨൦-ാംനു- ഈ ഹൈസ്കൂൾ സന്ദർശിക്കയും മാനേജർ മിസ്റ്റർ പാത്തപ്പൻ അവർകളുടെ, അപേക്ഷപ്രകാരം അവിടത്തെ സമ്മാനദാനയോഗത്തിൽ അഗ്രാസനാധിപത്യം വഹിക്കയും ചെയ്തിരിക്കുന്നു. ഇതിലേക്കായി പള്ളിക്കൂടം മനോഹരമായി അലങ്കരിച്ചിരുന്നു. കുന്നംകുളം പട്ടണത്തിന്റെ സ്ഥിതിക്കു ഇങ്ങനെ ഒരു ഹൈസ്കൂൾ ആവശ്യമാണെന്നു ദിവാൻജി പ്രസ്താവിക്കയും അതിന്റെ നല്ല സ്ഥിതിയിൽ നടത്തികൊണ്ടുപോകുന്ന മാനേജരെ അദ്ദേഹം അഭിനന്ദിക്കയും ചെയ്തു.

അന്നേദിവസംതന്നെ കുന്നംകുളം പള്ളിയോടു ചേൎന്നു നടത്തിവരുന്ന യാക്കോബായ സുറിയാനി അഭിവൃദ്ധി സംഘംവക ബാലികാ പാഠകശാലയും മാനേജർ മിസ്റ്റർ ഇ. ഈ. മാത്തു അവർകളുടെ അപേക്ഷപ്രകാരം ദിവാൻജി സന്ദർശിക്കയുണ്ടായി. മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സിലേക്കു ദീൎഘായിസ്സിനെ പ്രാൎത്ഥിച്ചു പെൺകുട്ടികൾ പാടിയ ഒരു പാട്ടു ദിവാൻജിയെ അത്യന്തം രസിപ്പിച്ചതു കൂടാതെ ഡയറിയിൽ ദിവാൻജി തന്റെ അഭിപ്രായം എഴുതിയിട്ടതിൽ കുട്ടികളെ സുറിയാനിഭാഷ കൂടെ അഭ്യസിപ്പിക്കുന്നതായാൽ നന്നായിരിക്കുമെന്നു പ്രസ്താവിച്ചിരിക്കുന്നു.

❖ ❖ *

കരിങ്ങാച്ചിറപള്ളി.— ഈ പള്ളിക്കാർ ഇംഗ്ലീഷ പഠിത്തത്തിനായി രണ്ടു നിലയിൽ പണികഴിപ്പിച്ച സ്കൂൾ ഈ മാസം ൭-ാംനു- മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമേനിയാൽ വിദ്യാഭ്യാസത്തിനായി പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു. വടക്കുള്ള സുറിയാനിക്കാർ വിദ്യാഭ്യാസത്തിൽ തല്പരതയില്ലാത്തവരാണെന്നുള്ള ആക്ഷേപം ക്രമേണ നീങ്ങിവരുന്നതിൽ സന്തോഷിക്കുന്നു.

❖ ❖ ❖

മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ ശ്രാദ്ധം.— ഈ അടിയന്തിരം ഈ മാസം ൨൦-ാംനു- ബുധനാഴ്ച, പരുമല സിമ്മനാരിപള്ളിയിൽ വച്ചു ഭംഗിയായി കഴിഞ്ഞിരിക്കുന്നു. ആൾക്കൂട്ടം മുന്നാണ്ടത്തേതിൽ അധികമെന്നാണു കാണികളുടെ അഭിപ്രായം. വഴിപാടും കഞ്ഞിനേർച്ചപ്പണവും കൂടി ൨൭൦൦ രൂപായിൽ അധികം വരവുണ്ടായിരുന്നു. ഇതു പോയാണ്ടത്തെ വരവിൽ അല്പം കൂടുതൽ ആണു. വഴിപാടുകാരുടെ കൂട്ടത്തിൽ സുറിയാനിക്കാരെ കൂടാതെ വെന്തിങ്ങാ ധരിച്ച റോമ്മാക്കാരും പച്ചനവീകരണക്കാരുമായി അനേകം ആളുകളെ കാണുകയുണ്ടായി. കാലം ചെയ്ത തിരുമേനിയുടെ മദ്ധ്യസ്ഥത അപേക്ഷിക്കുന്നതു ഒരു മൂഢാചാരമല്ലെന്നു നവീകരണക്കാരിൽ യോഗ്യന്മാരായ പലരും സമ്മതിച്ചതു ആലോചിക്കുമ്പോൾ ആശ്ചൎയ്യവും സന്തോഷവും സമ്മിശ്രമായി മനസ്സിൽ ഉദിക്കുന്നു.

❖ ❖ ❖

വൈദീക സംഘം.— ആണ്ടുതോറും പതിവുള്ള പട്ടക്കാരുടെ വൈദീകസംഘം മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ ശ്രാദ്ധത്തിന്റെ അടുത്ത നാൾ പരുമല വച്ചു നി. വ. ദി. ശ്രീ. മാർ ഈവാനിയോസ മെത്രാപ്പോലീത്താ തിരുമനസ്സിലെ അഗ്രാസനാധിപത്യത്തിൻ കീഴു നടന്നിരിക്കുന്നു. വേദവായന, സുറിയാനി ഗീതങ്ങൾ, പ്രാൎത്ഥന മുതലായ ശുശ്രൂഷകൾ നടത്തിയ ശേഷം പട്ടക്കാരുടെ ചുമതലകളെയും മററും ഓൎപ്പിക്കുന്ന ഒരു വിസ്താരമായ പ്രസംഗം തുമ്പമൺ ദി. ശ്രീ. പുത്തൻവീട്ടിൽ അച്ചൻ വായിക്കയും അതിനെ തുടൎന്നു പല പട്ടക്കാരും പ്രസംഗിക്കയും ചെ അനന്തരം പരിശുദ്ധാത്മാവിന്റെ സഹായത്തിനായി പ്രത്യേക ധ്യാനം നടത്തി. സംഘം ആണ്ടിൽ ഒരുപ്രാവശ്യം പരുമല വച്ചു നടത്തുന്നതിനു പുറമെ തെക്കും വട ഓരോ പള്ളികളിലായി രണ്ടു യോഗങ്ങൾ വേറെ നടത്തണമെന്നു ഒരു നിശ്ച ചെയ്തു സംഘം പിരിഞ്ഞു.

മാർ ഗ്രീഗോറിയോസ് സ്മാരകമുദ്ര.—മുളന്തുരുത്തിപള്ളിക്കാർ ഇദംപ്രഥമമായി ഏർപ്പെടുത്തിയ ഈ മുദ്ര പോയാണ്ടത്തെ പരീക്ഷയിൽ ഒന്നാമനായി ജയിച്ച ശ്രായിൽ പുതുശ്ശേരിൽ യൌസേപ്പുശെമ്മാശ്ശൻ അവർകൾക്കു മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ അവർകളാൽ വൈദികയോഗത്തിൽ വച്ചു കൊടുക്കപ്പെടുകയുണ്ടായി. അതുകൂടാതെ സുറിയാനി ഭാഷാജ്ഞാനം വർദ്ധിപ്പിക്കുന്നതിനു പരുമല സിമ്മനാരിയിൽ നിന്നും ൨൦ രൂപായിൽകവിയാത്ത ഒരു പീലാസാ സമ്മാനം ഏർപ്പെടുത്തുകയും അതു പോയാണ്ടത്തെ പരീക്ഷയിൽ രണ്ടാമനായിജയിച്ച വടകര തറയാറ്റിയിൽ മത്തായിശെമ്മാശ്ശനു ലഭിക്കയും ചെയ്തു. ഈ രണ്ടു സമ്മാനങ്ങൾ കൂടാതെ ദി. ശ്രീ. ഗീവറുഗീസ [illegible] അവർകളുടെ വകയായും കോട്ടയം സിമ്മനാരി വകയായും രണ്ടു സമ്മാനങ്ങൾ [illegible]രായണ്ടത്തേക്കു മാത്രം നിശ്ചയിച്ചിരുന്നതു റാന്നിൽ താഴത്തു അബ്രാഹം ശെമ്മാ[illegible]ൽ ഒരു മനാത്തു യോഹന്നാൻ ശെമ്മാശ്ശനും കൊടുക്കപ്പെടുകയും ജയിച്ച എല്ലാവർക്കും [illegible] കെറ്റുകൾ കൊടുക്കപ്പെടുകയും ചെയ്തു. ഈ അവസരത്തിൽ സുറിയാനി വിദ്യാഭ്യാസ കമ്മട്ടിക്കാരാലും മുളന്തുരുത്തി പള്ളിക്കാരാലും വായിക്കപ്പെട്ട റിപ്പോർട്ടുകൾ സ്ഥലചുരുക്കത്താൽ അടുത്തതിലേക്കു മാറ്റിവച്ചിരിക്കുന്നു.

❖ ❖ ❖

വടക്കേ ദിക്കുകളിൽ പള്ളിക്കൂടങ്ങൾ സാധാരണയായുള്ളതു കമ്പോള സ്ഥലങ്ങളിൽ ആകകൊണ്ടു കമ്പോളം വിട്ടുള്ള മഹാന്മാരുടെയും പാവങ്ങളുടെയും കുഞ്ഞുങ്ങൾ പള്ളിക്കൂടത്തിൽ വന്നു പഠിക്കാതിരിക്കുന്നതിനാൽ ഒരുവിധം മൃഗസ്വഭാവികളായി തീൎന്നുപോകുന്നു. എന്നുതന്നെയുമല്ലാ സുറിയാനി വിശ്വാസത്തിന്നടുത്ത ഒരു നേരത്തെ പ്രാൎത്ഥനപോലും അവൎക്കറിഞ്ഞുകൂടാ എന്നുവേണം പറവാൻ.

വിവാഹം ചെയ്വാൻ നിശ്ചയിച്ചിരിക്കുന്ന ഞായറാഴ്ചയുടെ തലെദിവസമായ ശനിയാഴ്ച "ഞാൻ പിഴയാളി" എന്നുള്ള പ്രാൎത്ഥന ഒരുവിധത്തിൽ പഠിച്ചു ഇടവക പട്ടക്കാരന്റെ അടുക്കൽ കുമ്പസ്സാരിച്ചതിന്റെ ശേഷം പട്ടക്കാരൻ അവനിലുള്ള നമസ്കാരങ്ങളെ ഒന്നും പരിശോധിക്കാതെ നമസ്കാരം മുതലായ്തു കേട്ടു എന്നുള്ള സൎട്ടിഫിക്കെറ്റോടുകൂടി അവനെ അയക്കുകയും ചെയ്യും. ഈ സൎട്ടിഫിക്കെറ്റു കൈപ്പറ്റുന്ന പട്ടക്കാരൻ ഇവനിൽ നമസ്കാരം എത്രമാത്രം ഉണ്ടെന്നു ആലോചിക്കാതെ വിവാഹം നടത്തിക്കൊടുക്കുന്നതിനാൽ ഒട്ടുവളരെ കുട്ടികളും പ്രാൎത്ഥിക്കാൻപോലും പഠിക്കാതെ നശിച്ചുപോകുന്നു. ആയ്തിനാൽ ഇനിയെങ്കിലും നമസ്കാരം മുതലായ്തു കേട്ടു, എന്നു പറയാതെ സാക്ഷാൽ അവന്റെ വായിൽനിന്നു ചൊല്ലിച്ചുതന്നെ കേട്ടു സൎട്ടിഫിക്കെറ്റു കൊടുത്തയച്ചാൽ കൊള്ളാമെന്നു വിനയപൂൎവ്വം അപേക്ഷിച്ചുകൊള്ളുന്നു.

എം. റി. അബ്രാഹം

❖ ❖ ❖

സുവിശേഷവേല.—മൂവാറ്റുപുഴ മുൻസിപ്പുകോട്ടു വക്കീൽ പുന്നൂസ് അവർകൾ സുവിശേഷ വേലെക്കു ആരംഭമായി ഒരു സംഖ്യ ദാനം ചെയ്തു വിവരവും അതിനെ അടിസ്ഥാനമാക്കി ഒരു മുതൽ ശേഖരം ഉണ്ടാക്കി ഈ ദിവ്യവേല ഊൎജ്ജിതത്തിൽ നടത്തേണ്ട ആവശ്യകതയും മറ്റും കാണിച്ചു എഴുതിയിരുന്ന ഒരു ഉപന്യാസം മുൻ ഒരു പത്രികയിൽ പ്രസിദ്ധപ്പെടുത്തിയിരുന്നതു വായനക്കാരുടെ പ്രത്യേക ദൃഷ്ടിക്കു പാത്രീഭവിച്ചിരിക്കുമെന്നു വിശ്വസിക്കുന്നു.

സുവിശേഷവേലെക്കു നമ്മുടെ സഭയിൽ ഒരു സുവിശേഷസംഘം ഉണ്ടു. അവർ ശക്തിക്കു തക്കവണ്ണം ശ്രമിച്ചുവരുന്നുമുണ്ടു. എങ്കിലും അവരുടെ ജോലിയുടെ തൽക്കാല സ്വഭാവം സൺഡേസ്കൂൾ മുതലായ്തു നടത്തുകയാണെങ്കിലും ഇതിലും ഊൎജ്ജിതമായ പ്രവൃത്തികൾ നടത്താൻ അവർ സന്നദ്ധന്മാരാണു. ബഹുജനങ്ങളുടെ സഹായം ഉ[illegible]ൽ അതിനെ ഊൎജ്ജിതപ്പെടുത്താൻ പ്രയാസവുമില്ലാ. മിസ്റ്റർ പുന്നൂസു അ[illegible] ആരംഭം സുവിശേഷസംഘക്കാൎക്കു ഒരു വിശേഷ ഉത്സാഹവും ബഹുജനങ്ങ[illegible]ായം തുടൎന്നുണ്ടാകുവാൻ ഒരു നല്ല അവസരവും ആണെന്നു ഞങ്ങൾ വിശ്വ[illegible] പണ ശേഖരത്തിന്റെ ആസ്ഥാനം പരുമല സിമ്മനാരിയിൽ ആയി[illegible] തന്നെ. എന്നാൽ ആ വേല സുവിശേഷ സംഘത്തിന്റെ സംരക്ഷണ[illegible]ന്നതു നന്നായിരിക്കും. ഏതുവിധത്തിൽ ആയാലും മിസ്റ്റർ പു[illegible]ടെ പ്രാരംഭത്തെ എല്ലാ സുറിയാനിക്കാരും പിന്തുടരേണ്ടതാണെന്ന[illegible]യും ഓൎപ്പിക്കുന്നു.

കോട്ടക്കളഞ്ഞി.—ഈ സ്ഥലത്തെ അംഗ്ലിയാപാദ്രിയുടെ ചില പിശകുകളെ കാണിച്ചു ആ ഇടവകക്കാരിൽ ഒരുവൻ അയച്ച ലേഖനം കിട്ടിയിരിക്കുന്നു. ഇതു മാലയാളമിത്രത്തിനു അയച്ചുകൊടുക്കേണ്ടതാണെന്നു ലേഖകനെ അറിയിച്ചുകൊള്ളുന്നു.

❖ ❖ ❖

മൂവാററുപുഴെക്കു സമീപം റാക്കാട്ടുപള്ളിയുടെ കുരിശുപള്ളിയായ കടാതിപള്ളിയിടവകക്കാരിൽ ഒരാൾ താഴെ വരുന്നപ്രകാരം എഴുതിയിരിക്കുന്നു.—മാന്യപത്രാധിപ

കഴിഞ്ഞ ലക്കം പത്രികയിലെ വടക്കൻകത്തു കണ്ടിട്ടൊ എന്തൊ ഞങ്ങളുടെ കടാതിയിലെ ബ: പട്ടക്കാർ ഈയിട വളരെ ആത്മീക ഉണർവ്വും ജാഗ്രതയും ഉള്ളവരാ അവർ ന്നിരിക്കുന്നു എന്നറിയിപ്പാൻ ഞാൻ അത്യന്തം സന്തോഷിക്കുന്നു.

പാത്തു ൽ അഗ്ര ിടെ ചെറുപ്പക്കാരായ നാലു പട്ടക്കാരും വൃദ്ധന്മാരായ വേറെ ഏതാനും പട്ട ഹന്നം ണ്ടു. ചെറുപ്പക്കാർ നാലുപേരും മുമ്പെതന്നെ ഒരുവിധം ചൊവ്വുള്ളവരായിരുന്നു. ഇവർ ഇപ്പോൾ തങ്ങളുടെ ഇടവകയെ നാലായി തിരിച്ചു എല്ലാ ഞായറാഴ്ചയും വീട്ടുതോറും വേദവായന, പ്രാർത്ഥന മുതലായ്തു നടത്തുവാനും പട്ടക്കാർ ഓരോരുത്തരും അവരവരുടെ ശാഖക്കാരെ പ്രത്യേകം ഉത്സാഹപ്പെടുത്തി പ്രാർത്ഥന നടത്തുവാനും ത ളുടെ ശാഖയിലുൾപ്പെട്ട ആരെങ്കിലും അകാരണമായി പള്ളിയിൽ വരാതെയും ഞായറാഴ്ച ലംഘനം ചെയ്യുന്നതായും ഇരുന്നാൽ അവരെപററി പള്ളിയിൽവച്ചു വിസ്താരം നടത്തി ശിക്ഷിക്കേണ്ടതാണെന്നും തീർച്ചയാക്കി, അതുപ്രകാരം നടപടി നടത്തിവരുന്നു. ഈ ഏർപ്പാടു എത്രയും ശ്ലാഘിക്കത്തക്കതും യോഗ്യമായുള്ളതും ആണെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലൊ. ജനങ്ങൾക്കും ഈ ഏർപ്പാടു വളരെ ഇമ്പമായിട്ടാണു തോന്നിയിരിക്കുന്നതു. ഞായറാഴ്ചതോറും പള്ളിയിലും പ്രസംഗങ്ങൾ വൈരാഗ്യമായും ഭക്തിയോടുകൂടിയും നടത്തിവരുന്നു. ഹാ വടക്കൻ ദിക്കിലെ എല്ലാ ബ. പട്ടക്കാരും ഞങ്ങളുടെ കൊച്ചച്ചന്മാരെപ്പോലെ പ്രവൃത്തിച്ചിരുന്നെങ്കിൽ പാപമില്ലാത്ത രക്ഷിക്കപ്പെട്ട കൂട്ടർ ഈ ദിക്കിലെ ചോററു കുബ്ബകാക്കു ആദായം കൂട്ടുകയില്ലായിരുന്നു. നോൻപുകാലങ്ങളിൽ മാത്രം നിറയുമായിരുന്ന കടാതിപള്ളിയിൽ ഇപ്പോൾ സ്ഥലം മതിയാകാതെ വന്നിരിക്കുന്നു. പട്ടക്കാർ അവരുടെ കൃത്യങ്ങളെ ശരിയായി വഹിച്ചിരുന്നാൽ എത്ര ഗുണമുണ്ടെന്നു ഈ ഏർപ്പാടു നല്ലവണ്ണം പ്രത്യക്ഷപ്പെടുത്തുന്നുണ്ടു. താനിരിക്കേണ്ടടത്തു താനിരിക്കാഞ്ഞാൽ അവിടെ നായിരിക്കുന്നതു കുററമാണെ. ഞങ്ങളുടെ ഇടയന്മാരാൽ ഞങ്ങൾക്കു പുല്ലും വെള്ളവും നൽകപ്പെട്ടു തുടങ്ങിയിരിക്കുന്നതുപോലെ അടുത്ത ഇടവകകളിലും ഉണ്ടായികാണ്മാൻ ഞാൻ ഏററവും ആഗ്രഹിക്കുന്നു.

എന്നു ഒരു ഗുണകാംക്ഷി.

❖ ❖ ❖

ഒരു വായനശാല.—മൂവാററുപുഴെക്കടുത്ത കടാതിക്കാരായ ചില ബ: കൊച്ചച്ചന്മാരുടെയും യാക്കോബായക്കുട്ടികളുടെയും ഉത്സാഹത്താൽ 'മാർ ഈവാന്ന്യോസ്' എന്ന നാമധേയത്തോടു കൂടി ഒരു വായനശാല തുറക്കുമെന്നറിയുന്നു. വിദ്യാഭ്യാസംകൊണ്ടും പരിഷ്കാരംകൊണ്ടും വളരെ പിന്നാക്കത്തിൽ കിടക്കുന്ന വടക്കരെന്നുമാത്രമല്ലാ പ്രത്യേകിച്ചും ഈ കടാതിക്കാരായ ക്രിസ്ത്യാനികളുടെ ഇടയിൽ നമ്മുടെ ആത്മീക പിതാവായ നി. വ. ദി. ശ്രീ. മാർ ഈവാന്ന്യോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ നാമധേയത്തോടു കൂടി തുറക്കുവാൻപോകുന്ന വായനശാല ഇവരുടെ ഇടയിൽ ജനിച്ചു ബാലാരിഷ്ടകൾ കൂടാതെ വളൎന്നു ഉദ്ദിഷ്ട ഫലസിദ്ധിക്കായി പ്രയത്നിച്ചു കൃതകൃത്യതയോടുകൂടി ചിരകാലം നിലനിന്നു കാണ്മാൻ ആഗ്രഹിക്കുന്നു.

❖ ❖ ❖

മാവേലിക്കര പുതിയകാവു യാക്കോബായ സിറിയൻ ക്രിസ്ത്യൻ വേദവാ[illegible]
ഘത്തിൽ നടത്തപ്പെട്ടുവരുന്ന സൺഡെസ്ക്കൂളിന്റെ, വാർഷികയോഗവും [illegible] ചുമതല
നവും ഈ മാസം ൧൩ാം നു— വ. ദി. ശ്രീ. പുന്നൂസുറമ്പാച്ചൻ അവർകളു[illegible]. പുത്ത
ക്ഷതയിൻ കീഴിൽ നടന്നിരിക്കുന്നു. ഈ കാൎയ്യത്തിൽ ടി. സംഘത്തിൽനിന്നും ചെ
വരുന്ന ശ്രമം സ്തുത്യൎഹമായിരിക്കുന്നു. പ്രസംഗകൎത്താവായ ദിവ്യശ്രീ[illegible] നടത്തി.
ൽ താശിയിൽ അച്ചൻ അവർകളുടെയും അഗ്രാസനർ അവർകളുടെ തെക്കും വട
ൾ വളരെ സരസവും, സാരഗർഭവും ആയിരുന്നു എന്നു സന്തോഷ[illegible] ഒരു നിശ്ച
സ്താവിച്ചുകൊള്ളുന്നു.

എന്റെ റിപ്പോൎട്ടു.—മലങ്കര ഇടവക പത്രിക പത്രാധിപർ അവർകൾക്കു. മാന്യ പത്രാധിപർ സാറെ! ഈയിടെയുള്ള തെക്കൻ വിശേഷങ്ങളെപറ്റി ചുരുക്കമായിട്ടു ഒരു റിപ്പോൎട്ടു അയക്കുന്നതിനെ ദയവുംചെയ്തു താങ്കളുടെ മാന്യ പത്രികയിൽ പ്രസിദ്ധം ചെയ്യണമെന്നു അപേക്ഷിച്ചുകൊള്ളുന്നു.

മാവേലിക്കരെ "യാക്കോബായ സിറിയൻ ക്രിസ്ത്യൻ പ്രാൎത്ഥനായോഗം" എന്ന പേരിൽ ഒരു വൈദീകയോഗം ഏൎപ്പെടുത്തപ്പെട്ടിട്ടുള്ളതിന്റെ രണ്ടാം വാൎഷികയോഗം ഈ കഴിഞ്ഞ കൎക്കടകം ൨൯-ാം നു കഴിഞ്ഞിരിക്കുന്നു. ഈ യോഗക്കാരുടെ ഉദ്ദേശം "നാൾ സമീപിക്കുന്നു എന്നു കാണുംതോറും അധികമധികം തമ്മിൽ തമ്മിൽ ബുദ്ധിയുപദേശിക്കണമെന്നുള്ള കൎത്താവിന്റെ കല്പനയെ യഥാശക്തി നിവൃത്തിച്ചു, സത്യവിശ്വാസത്തെ നിലനിൎത്തണമെന്നും, സ്ഥിരമായ ശമ്പളത്തിന്മേൽ യോഗ്യന്മാരായ ഉപദേശിമാരെ അയക്കണമെന്നും, എല്ലാവൎക്കും ഉപകാരപ്രദമാകുന്ന വിധത്തിൽ ഒരു വൈദീക മാസിക പുറപ്പെടുവിക്കണമെന്നും മറ്റും ആകുന്നു. ഈ യോഗത്തിൽ ഉള്ളവർ തന്നെ അടുത്തുള്ള സ്ഥലങ്ങളിൽ പലപ്പോഴും പോയി വേല ചെയ്യാറുണ്ടു. ഇപ്പോൾ ഒരു സൺഡേസ്ക്കൂളും ഇവരുടെ ഉത്സാഹത്തിന്മേൽ നടത്തിവരുന്നുണ്ടു. "രക്തസാക്ഷിക്കാരായ ബാലകന്മാർ" എന്ന പേരിൽ ഒരു ചെറിയ പുസ്തകം ഇവർ അച്ചടിപ്പിച്ചിട്ടുണ്ടു. ഇനിയും അച്ചടിപ്പിക്കുന്നതിനു പുസ്തകങ്ങൾ തയാറായിട്ടുണ്ടെങ്കിലും പണച്ചുരുക്കം നിമിത്തം സാധിക്കാതെ ഇരിക്കുന്നു. തെക്കൻദേശങ്ങളിൽ പലൎക്കും നമ്മുടെ സമുദായംവക പുസ്തകങ്ങൾ സുലഭമല്ലാതിരിക്കുന്ന കുറവിനെ പരിഹരിക്കാനായി ഇപ്പോൾ ഒരു പുസ്തകശാല സ്ഥാപിച്ചിരിക്കുന്നതിൽ ആവശ്യക്കാൎക്കു എപ്പോഴും ശരിയായ വിലെക്കു ഏതു പുസ്തകങ്ങളും കൊടുപ്പാൻ തയാറുണ്ടു. ഈ യോഗം മേൽക്കുമേൽ സൎവ്വശക്തന്റെ തിരുനാമമഹത്വത്തിനു യോഗ്യമായി തീരുന്നതിനു പ്രാൎത്ഥിക്കുന്നു.

⁘ ⁘ ⁘

സമ്മാനം കൊടകൾ.—കുന്നത്തു യാക്കോബായ സുറിയാനിക്കാരുടെ വകയായി നടത്തപ്പെട്ടുവരുന്ന സൺഡേസ്ക്കൂളിന്റെ രണ്ടാം വാൎഷികയോഗവും, സമ്മാനദാനവും ഈ മാസം ൧൨-ാം നു ദിവ്യശ്രീ ബ: തിരുവല്ലാ കോടിയാട്ടു അച്ചൻ അവർകളുടെ അഗ്രാസനാധിപത്യത്തിൽ കീഴിൽ ഭംഗിയായി കഴിഞ്ഞിരിക്കുന്നു. ഇതിന്റെ പ്രധാന ഭാരവാഹിയും, ഹെഡ്മാസ്റ്ററുമായ പീടികയിൽ ജി. ഈശൊ അവർകളുടെ അക്ഷീണമായ പരിശ്രമം ശ്ലാഘനീയമായിരിക്കുന്നു. പ്രസംഗകൎത്താവായിരുന്ന സി. ഒ. ഈപ്പൻ ഉപദേശി അവൎകളുടെ ഉപദേശം ഏറ്റവും നന്നായിരുന്നു എന്നു വിശേഷിച്ചു പറയേണ്ടതില്ല. ഈ സൺഡേസ്ക്കൂളിനെ സുവിശേഷസംഘത്തിന്റെ കീഴിൽ ആക്കുന്നതിനു ഭാരവാഹികൾക്കു അത്യന്തം താല്പൎയ്യമുള്ളതിനാൽ, സംഘത്തിൽ നിന്നും റിക്കാൎട്ടുകളും മറ്റും അയച്ചുകൊടുക്കുമെന്നു വിശ്വസിക്കുന്നു.

⁘ ⁘ ⁘

സ്മരണെ ാത്സവം.—കോട്ടയം സിമ്മനാരി സ്ഥാപകൻ കാലം ചെയ്ത മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ അവൎകളുടെ ഓൎമ്മ പതിവനുസരിച്ചു വൃശ്ചികം ൧൨-ാം നു- വെള്ളിയാഴ്ച ആഘോഷപൂൎവ്വം നടത്തുന്നതാണു. മലങ്കരെയുള്ള എല്ലാ പള്ളിക്കാരും ഇതിലേക്കു വന്നുചേരുന്നതു പ്രയാസമെന്നു കാണുകയാൽ കോട്ടയം ഇടവകയിലുൾപ്പെട്ട പള്ളിക്കാർ മാത്രം സംബന്ധിച്ചു നടത്തുന്നതിനെ ഉദ്ദേശിച്ചിട്ടുള്ളു എന്നറിയുന്നു.

മാൎത്തൊമ്മാസ്. അച്ചുക്കൂട്ടത്തിൽ വിൽക്കാനുള്ള
പുസ്തകപ്പട്ടിക.

| | രൂ | ച | കാ |
|---|---|---|---|
| സുറിയാനി മുഴുവൻനമസ്കാരക്രമം | ൧ | ൨൧ | ൩ |
| ,, ശ്ഹീമാപ്പടി ,, | ൧ | ൧൪ | ൭ |
| ,, ഉയൎപ്പിൻെറ ,, | | ൧൪ | ,, |
| ,, കുറിപ്പുപുസ്തകം | | ൬ | ,, |
| വലിയനമസ്കാരക്രമം (മുഴുവൻ) | | ൧൩ | ,, |
| ചെറിയക്ഷരത്തിൽ ,, | | ൧൪ | ,, |
| ,, നൊയമ്പിൻെറ | | ൬ | |
| സാധാരണ നമസ്കാരക്രമം | | ൮ | ,, |
| കുൎബ്ബാനക്രമം ചെറിയ | | ൧ | |
| സുറിയാനി ഭാഷാചരിത്രം | | ൫ | ,, |
| ഊൎശ്ലെം യാത്രവിവരണം | | ൪ | ,, |
| മത്തായിശ്ലീഹായുടെ നമസ്കാരം | | ൨ | ,, |
| ഗീവറുഗീസുസഹദായുടെചരിത്രം | | ൧ | ,, |
| പള്ളിപ്പാട്ടുകൾ | | ൮ | ,, |
| മാൎഗ്ഗംകളിപ്പാട്ടു | | ൧ | ,, |
| മാറല്ലെശു പാന | | ൧ | ,, |
| ദ്ദാവീദിൻ വിവാഹഗീതം | | ൧ | ,, |
| വ്യാകുലപ്രലാപം | | ൧ | ,, |
| ക്രിസ്തീയകീൎത്തനം | | ൨ | ,, |
| മതസംഗതി | | ൫ | ,, |
| മതൊപദേശപാലനം | | ൧൨ | ,, |

| | ച. | ക. |
|---|---|---|
| പാപ്പായുടെസൎവ്വാധിപത്യക്രമാരം | ൪ | ,, |
| ചൊദ്യോത്തരം (സൺഡെസ്ക്കൂൾ വക) | ,, | വ്വ |
| ,, ൧-ാം ഭാഗം | ൧ | ,, |
| ,, ൨-ാം ഭാഗം | ൧ | ,, |
| ബാലപാഠം | ൨ | ,, |
| വൈദ്യമാലിക | ൧൬ | വ്വ |
| പത്രോസിൻെറ സിംഹാസനം | ,, | വ്വ |
| പ്രസംഗം (പള്ളിപ്പള്ളി ദാവീദു കത്തനാർ) | ൬ | ,, |
| ശ്രീരാമൊദന്തം ഭാഷാകാവ്യം | ൮ | ,, |
| അൎത്ഥാഗ്രഹ ക്രമാരം | ൪ | ,, |
| മക്കബായക്കാരുടെ പുസ്തകം | ൨ | ,, |
| ശലോമോൻെറ മഹാജ്ഞാനം | ൫ | ,, |
| സഹദെന്മാരുടെ ചരിത്രം | ൩ | ,, |
| പരിശുദ്ധന്മാരുടെ ചരിത്രം | ൮ | വ്വ |
| രഹസ്യപ്രാൎത്ഥനകൾ | വ്വ | ,, |
| മസുമ്മൂറു | വ്വ | ,, |
| മാർദീവന്നാസ്യോസു ചരിത്രഗാനം | ൮ | ,, |
| മാർ ഗ്രീഗോറിയോസു പാന | ൨ | ,, |
| എൻെറ മക്കൾ | ൧ | ,, |
| മ്ശീഹൈക്കു സ്വഭാവം | | |